# THE CHURCH WEEKLY

Vol IX. | SUNDAY 16 TH OCTOBER 1955 | PRICE 2 ANNAS A COPY | No- 41.


## NOW IS THE TIME

By Dr. James Reid

*Now is the accepted time; now is the day of salvation*—II Cor. 6: 2.

We sometimes speak slightingly of people who live in the present. But in reality the present is the only sphere in which we can live The past is gone and nothing can bring it back· The future is not ours· All we have is the duty, the task, the blessing or pain of the day.

Don't worry about to-morrow, Jesus said to those who were anxious about the future. You have enough to do in meeting the troubles of to-day. The same might be said about the habit of negelecting the blessings of the present by dwelling on some future prospect of happiness or satisfaction. God's time is now. "Now is the accepted time; now is the day of salvation."

The reference is to the real opportunity the present world, with all its difficulties and joys, gives to us· It is the opportunity of fellowship with God· We are in this world for one supreme thing —to meet with Christ· This is the climax of all experience. The first disciples looked back on that moment as the greatest thing that ever happened to them· Up to that point they had been waiting and looking. "We have found Him, they said, of whom Moses in the law, and the prophets did write." This was for them the Divine event to which all their history had been moving. That opportunity for all of us is now.

A well-known writer said that he never turned the corner of a street without the feeling that he might meet with Christ. But we do not need to turn the corner of a street· He is on the common road of life with us as He was with the disciples on the road to Emmaus.

**Yea, in the light, my Soul, my daughter.**
**Cry, — clinging Heaven by the hems;**
**And, lo, Christ walking on the water**
**Not of Gennesareth, but Thames.**

The time for serving Him and His Kingdom is now. There is someone to be helped at every turn of the road, on the most dreary or unpromising day· It is into that Kingdom of love for God and for others that Christ opens the gate through our surrender.

He meets us day by day in the claims of others upon our sympathy and compassion. It is for this He bids us watch, and keep the lamp of faith burning. There are some words of an anonymous writer that have become familiar: "I expect to pass through this world but once; any good thing therefore that I can do, or any kindness that I can show to any fellow creature, let me do it now; let me not defer or neglect it, for I shall not pass this way again."

This outlook on life as a service of God gives meaning to work that may seem meaningless. Much of the work that has to be is sheer mechanical drudgery· The temptation is to get through it somehow with our eyes on the leisure that awaits us. The result is that the work of the day may seem but a "gap of death" in the middle of life.

In a recent life of Mark Rutherford the author describes how he found a way to handle this mechanical drudgery that work in a government office forced upon him. 'He learned to control his revulsion against the tedium of his working hours. Ever since he had been in Somerest House the monotony of his work had tempted him to regard each moment as something to be endured merely because of the respite towards which it led.

"He found that this habit contracted his life and brought on a feverish anticipation which spoilt the moment of respite when it came. Instead of steeling himself against the moment or dulling himself against it, he tried to accept it for what it was and to live it, putting away from him the thought of future moments that might compensate him for its dreariness." There are multitudes of us who need to learn this discipline and to put our best into the daily round and the common task· However dreary the task· God has a use for our best·

He can enable the spirit of faith and love to shine through the dullest day if we let Him keep the lamp lit· The same thing is true of days when we are harassed by anxieties and when the sky of life is over-clouded· There are days when the heavenly flame seems to have gone out· "Then is the time," as the hymn puts it, "to trust our God and rest upon His Name" These days of shadow and weariness have something to give us, something to do in us and for us that the sunshine cannot do· Many have found then "the accepted time, even the day of salvation·"

There is a word here for those who are growing old and may be tempted to feel that there is nothing more to be done because their working days are over· They have retired from the busy world.

The physical strain of the years has told upon them and there seems little left except to wait in quietness the inevitable hour. But to give up the expectant mood and cease looking for opportunities of service and obedience is fatal "The best is yet to be," Browning offers as a motto for the aged. How can we ever be sure that our best work is done! "Now is the accepted time" is a watchword with which to greet every new day.

Dr. Nansen, the great explorer, did spectacular work when he was young exploring the frozen north. His middle years were spent quietly in the lecture room of a university. But just when he might have been thinking of retirement the call came to the greatest task of his life. After the first world war millions of refugees were scattered in various lands unable to reach their homes, a burden to themselves and others. Nansen was chosen to handle this problem. Recognizing the opportunity he flung himself into it and accomplished one of the greatest tasks that have ever been done for humanity.

Who can ever say that his day is done, that his time of service is over? Who dare set limits to the use God can make of him? With the imminent prospect of death before him Stevenson wrote, "If the doctor does not give you a year, even if he hesitates about a month, make one brave push and see what can be accomplished in a week'" Even when we can do nothing else we can pray, for ourselves, for those we love, for people in the fullness of their strength who are bearing the burden and heat of the day, and in prayer life comes to its best.

### PRAYER

**O GOD, as the day returns and brings us the petty round of irritating duties, help us to perform them with laughter and kind faces; let cheerfulness abound with industry. Give us to go blithely on our business all this day, bring us to our resting beds weary and content and undishonoured, and grant us in the end the gift of sleep. We ask this in the name of Jesus Christ our Lord.**

(R. L. Stevenson)

അസ്സീസിയിലെ ഫ്രാൻസിസ് 49

# അനാഥ ശിശുക്കളുടെ നെടുവീർപ്പ്

(എം. കുര്യൻ, കോതമംഗലം)

ഫ്രാൻസിസിനു് തന്റെ ആദർശത്തിലുള്ള വിശ്വാസം അഭംഗം, അഭംഗുരമായി, തുടർന്നുണ്ടായിരുന്നുവെങ്കിലും, തന്നിൽത്തന്നെയുള്ള വിശ്വാസം, തന്റെ പ്രാപ്തിയെ സംബന്ധിച്ച ഉറപ്പ്, വളരെയധികം ദുർബലമായിപ്പോയി. തന്റെ ചിന്താശക്തി കെട്ടുറപ്പുള്ളതല്ലെന്നും, തന്മൂലം ബാഹ്യമായ ശിക്ഷണം കൂടാതെ ഒരു ആഗോളസമൂഹത്തെ എങ്ങനെ ഭരിക്കാമെന്ന പ്രശ്നം കൈകാര്യം ചെയ്യാൻ താനാളല്ലെന്നും അദ്ദേഹത്തിനു തോന്നി. സന്തോഷത്തോടുകൂടെ, സ്വമനസ്സിലെ സ്വാഗതം ചെയ്യുന്ന ശിക്ഷണം അതീവ സുന്ദരമായിരിക്കും. എന്നാൽ പുറമേനിന്നു് അടിച്ചേല്പിക്കുന്ന ശിക്ഷണം—അതുമായി പൊരുത്തപ്പെടുക സാദ്ധ്യമല്ല. തെറ്റു ചെയ്ത ഒരു സഹോദരൻ സ്വന്തം ഇഷ്ടപ്രകാരം സ്നേഹപൂർവ്വമായ ഒരു ലഘുശിക്ഷ സ്വീകരിക്കുന്ന പക്ഷം അതിൽ കുഴപ്പമില്ല. പക്ഷേ, നിർബന്ധിച്ചു് ശിക്ഷണം അടിച്ചേൽപ്പിക്കുന്നതിലാണു് തകരാറു്. ഭേമിച്ചു് ശിക്ഷണം നടപ്പിലാക്കണമെന്നു വരുന്ന പക്ഷം, അതിനു ഫ്രാൻസിസ് തയാറില്ല. അദ്ദേഹം പറഞ്ഞു: "കർത്താവിന്റെ സൈനികോദ്യോഗസ്ഥനായി ജോലി നോക്കാൻ ഞാൻ ആളല്ല." വേറൊരിക്കൽ ഫ്രാൻസിസ് പറഞ്ഞു: "പ്രസംഗം കൊണ്ടും, ഉപദേശംകൊണ്ടും ജീവിതദൃഷ്ടാന്തംകൊണ്ടും അവരെ തിരുത്തി, ഉത്തമമാർഗ്ഗത്തിലേക്കു നയിക്കുന്നതിനു് എനിക്കു കഴിവില്ലെന്നു വരുകിൽ, ഈ ലോകത്തിലെ മജിസ്ട്രേട്ടുമാരെപ്പോലെ അവരെ അടിച്ചും ദണ്ഡിപ്പിച്ചും അവരുടെ ആരാച്ചാരയിത്തീരാൻ എനിക്കു് നിവൃത്തിയില്ല." ദണ്ഡനത്തിന്റെ ആ കിരാതയുഗത്തിൽ ഇത്ര വിശിഷ്ടമായ ചിന്തകൾ ഫ്രാൻസിസിനുണ്ടായിയെന്നതു് എത്രയോ അത്ഭുതാവഹമാണു്!

തന്റെ മാനസ്സികശക്തിയെപ്പററിയുള്ള ശങ്ക ഫ്രാൻസിസിനു ഇപ്പോൾ ശരീരത്തെപ്പററിയുമുണ്ടായി. കണ്ണുകളുടെ കാഴ്ച നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു; മുമ്പുണ്ടായിരുന്ന ഊർജ്ജസ്വ

ലതയും പ്രസരിപ്പുമൊന്നും ഇപ്പോഴില്ല. ഒരു പക്ഷേ, സംഘട്ടനത്തിന്റെയും ഞെരുക്കത്തിന്റെയും ഈ കാലം എല്ലാ മിസ്റ്റിക്കുകൾക്കും പൊതുവായി അനുഭവപ്പെടുന്ന ഒന്നുതന്നെയായിരിക്കാം. കുറേക്കാലത്തേക്കു്, ദൈവം ഉപേക്ഷിച്ചിട്ടു പോയിയെന്നൊരു തോന്നൽ. സർവത്ര അന്ധകാരമയം. ദൈവവുമായുള്ള മഹത്തായ ആ ഐക്യത്തിൽ നിന്നു സംജാതമാകുന്ന ഊർജ്ജിതം ദുർബലമായിക്കഴിഞ്ഞു. വലിയ മിസ്റ്റിക്കുകളുടെ ജീവിതത്തിൽ, അവരുടെ ആദ്ധ്യാത്മിക ശക്തി അതുൾക്കൊള്ളുന്ന ശരീരത്തെ വെറുതെ വിടുന്നതായി കാണുന്നില്ല. ഫ്റാൻസിസിന്റെ ആ മിസ്റ്റിക്കൽ ശക്തിയാണു് അദ്ദേഹത്തിന്റെശരീരത്തിനു് ചലനശക്തി പ്രദാനം ചെയ്തിരുന്നതു്. അതു വാർന്നൊഴുകിക്കഴിഞ്ഞപ്പോൾ, അദ്ദേഹം നിശ്ശേഷനായിത്തീർന്നുപോയി. ബൊളോഗ്നായിൽ നേരിട്ട പരാജയം ദൈവത്തിന്മേലുള്ള പിടി അയഞ്ഞുതുടങ്ങിയതിന്റെ ഫലമായിരിക്കാം; അതദ്ദേഹത്തെ പിടിച്ചു കുലുക്കുക തന്നെ ചെയ്തു.

അന്ധകാരജടിലമായ ഈ നാഴികയിൽ ഫ്റാൻസിസിന്റെ ചിന്തകൾ ഇപ്രകാരം പാഞ്ഞു: "എന്റെ സന്ദേശത്തിന്റെ വാസ്തവികതയെപ്പറ്റി എനിക്കു യാതൊരു സംശയവുമില്ല. ആരെയും ബലപ്രയോഗത്താൽ ഫേമിക്കരുതെന്നുള്ളതു് അതിന്റെ കാതലായ ഭാഗമാണു്. ദൃഷ്ടാന്തം കൊണ്ടു പഠിപ്പിക്കുക മാത്രമേ ആയിക്കൂടൂ. എന്റെ മനസ്സിനെ എനിക്കു് എന്നും സംശയമായിരുന്നു. ഇപ്പോൾ ശരീരത്തെക്കൂടി സംശയിക്കേണ്ടി വന്നിരിക്കുന്നു. ആത്മാവിനെക്കൂടി—ദൈവവുമായി ഒന്നായി ചേരുന്നതുവരെ—സംശയിക്കണമായിരിക്കും. എന്റെ മാർഗ്ഗത്തിന്റെ ആരംഭം കാണുന്നതിനു് എനിക്കു കഴിയുന്നുണ്ടു്. അവക്കുവേണ്ടി ഞാൻ എന്റെ ദുർബലശക്തി മുഴുവൻ സംഭരിച്ചു ശുദ്ധീകരിക്കണം;—ഞാൻ വിശ്വസിക്കുന്ന രീതിയിൽ ജീവിക്കുന്നതിനു വേണ്ടി. എന്റെ ശരീരം മുഴുവൻ രസനയായി രൂപാന്തരപ്പെടുത്തണം. പക്ഷേ, അവരുടെ ആട്ടിടയൻ വേറൊരാൾ ആയേ മതിയാവൂ. അവർക്കു മാർഗ്ഗദർശിത്വം നൽകാനും, വേണ്ടി വന്നാൽ മൃദുലമായ ശിക്ഷണം നൽകി അവരെ തിരുത്തുവാനും അവക്കു മറ്റൊരു ആട്ടിടയൻ ആവശ്യമാണു്."

ഏതാണ്ടൊരു ശാന്തത അദ്ദേഹത്തിനു കൈവന്നു; തന്റെ പാത അദ്ദേഹം മുമ്പിൽ കണ്ടു.

X X X X

1220-ലെ മൈക്കൾ മസ്കാലം. ഫ്റാൻസിസ്കൻ സമൂഹത്തിന്റെ ചാപ്റ്റർ സമ്മേളനം നടക്കുകയാണു്. ഫ്റാൻസിസ് മടങ്ങിയെത്തിയ വാർത്ത കേട്ടു് ഇറ്റലിയുടെ നാനാഭാഗങ്ങളിൽ നിന്നുമായി ഒരു വമ്പിച്ച സംഘം സഹോദരന്മാർ സന്നിഹിതരായിട്ടുണ്ടു്. എല്ലാവരുടെ മുഖത്തും സന്തുഷ്ടി നിഴലിക്കുന്നുണ്ടു്. ഫ്റാൻസിസിനോടു കൂറുള്ള ചുരുക്കം പേർ മാത്രമല്ല മത്സരികളായ അസംഖ്യം പേർ, ഫ്റാൻസിസിനോടു പല കാര്യങ്ങളിലും വിയോജിച്ചിരുന്നവെങ്കിലും അവരും അദ്ദേഹത്തെ സ്നേഹിച്ചിരുന്നു; ഏറ്റവും ഉൽകൃഷ്ടനായ വ്യക്തിയായി അദ്ദേഹത്തെ പരിഗണിക്കുന്നതിൽ അവർക്കു വൈമനസ്യമില്ല. അദ്ദേഹം നേതാവായിരിക്കേണ്ടെന്നു ആഗ്രഹിക്കുന്നവർ അക്കൂട്ടത്തിലാരുമില്ല. അദ്ദേഹത്തിന്റെ നേതൃത്വം കേവലം നാമമാത്രമായിരിക്കണമെന്നു് അവരിൽ ചിലർക്കു ആഗ്രഹമുണ്ടെന്നു മാത്രം. ഫ്രാൻസിസിന്റെ അസാന്നിദ്ധ്യത്തിൽ അദ്ദേഹം മുങ്ങിമരിച്ചുവെന്നും ബന്ധനസ്ഥനാക്കപ്പെട്ടെന്നും രക്തസാക്ഷിയായി മരിച്ചെന്നും മറ്റുമുള്ള കിംവദന്തികൾ നാട്ടിലെങ്ങും പ്രചരിച്ചപ്പോൾ അവരെല്ലാം എന്തു ഭയന്നു പോയി! അദ്ദേഹത്തിന്റെ പ്രത്യാഗമനത്തിൽ അവർ സന്തുഷ്ടരായി. ആശ്വാസത്തിന്റെ ദീർഘശ്വാസം അന്തരീക്ഷത്തിൽ വിലയിച്ചു.

സഹോദരന്മാർ എല്ലാവരും ആസനസ്ഥരായി. ഫ്റാൻസിസ് അദ്ധ്യക്ഷപീഠത്തിൽ നിന്നെഴുന്നേറ്റു. സർവത്ര നിശ്ശബ്ദത. സമൂഹാദ്ധ്യക്ഷൻ തന്റെ ഹൃദയത്തിൽ തിങ്ങി നിന്ന സംഗതികൾ ഓരോന്നായി സദസ്യരുടെ മുമ്പിൽ നിരത്തി. സദസ്സിന്റെ ഓരോ ഭാഗത്തു നിന്നു്, ഏങ്ങലടികളും വിതുമ്മിക്കരച്ചിലും കേൾക്കാറായി. ഇത്ര വലിയൊരു സമൂഹത്തെ ഭരിച്ചു നടത്താൻ തനിക്കു പ്രാപ്തിയില്ലെന്നും, അവരിലൊരുവനേപ്പോലെ സേവനമനുഷ്ഠിച്ചു കഴിയാൻ മാത്രമാണു തന്റെ ആഗ്രഹമൊന്നും ഫ്റാൻസിസ് തുറന്നു പറഞ്ഞു. സഹോദരന്മാരെ ദൈവം കാണിച്ചു തന്ന മാർഗ്ഗത്തിൽ നയിക്കുന്നതിനല്ലാതെ മറ്റു യാതൊരു കാര്യത്തിലും തനിക്കു ശ്രദ്ധയില്ലെന്നതിനു ദൈവം സാക്ഷി. നേതൃത്വം ഉപേക്ഷിച്ചു്, അവരുടെ മുമ്പിൽ ശരിയായമാർഗ്ഗത്തിൽ നടക്കുന്നതുകൊണ്ടുമാത്രം തന്റെ ഉദ്ദേശം സാധിതപ്രായമാകുമെന്നു് അദ്ദേഹം വിശ്വസിക്കുന്നു. ഈ സംഗതിയെപ്പറ്റി, കർദ്ദിനാൾയുഗോലിനോയുമായി ആലോചിച്ചുവെന്നും അദ്ദേഹം അനുഭാവപൂർവം വേണ്ട ഉപദേശങ്ങൾ നൽകിയെന്നും, ആ ആലോചനയുടെ ഫലമായി അവരിരുവരുമെത്തിച്ചേർന്ന തീരുമാനമാണു് താൻ ഇപ്പോൾ പ്രഖ്യാപിക്കുന്നതെന്നും ഫ്റാൻസിസ് വ്യക്തമാക്കി. ഒരു പണ്ഡിതനുംസഭാനിയമ വിശാരദനും തന്റെ ആദിമാനുയായികളിലൊരാളും ഉറ്റ മിത്രവുമായ പീറ്റർകറ്റാനിയെ അവരുടെ നേതാവായി നിയമിച്ചിരിക്കുന്നതായി ഫ്റാൻസിസ് പ്രസ്താവിച്ചു. പീറ്റർ കറ്റാനി തന്റെ വികാരി ജനറൽ ആയിരിക്കും. ഫ്റാൻസിസ് കുറേ സമയം ഏകാന്തതയിൽ ചെലവഴിക്കാൻ പോവുകയാണു്. സഹോദരന്മാരുടെ അണികളിൽസമാധാനം പുനഃസ്ഥാപിക്കുന്നതിനുവേണ്ടി തന്റെ നിയമാവലിയിൽ വല്ല ഭേദഗതിയും സാദ്ധ്യമാണോ എന്നു് പരിശോധിക്കുകയാണു് യാത്രോദ്ദേശ്യം. ഒരു ഉത്തമസഹോദരനും പണ്ഡിതനും ബുദ്ധിമാനുമായ സ്പേയറിലെ സീസർ തന്നെ അനുഗമിക്കട്ടെ.

"സ്പെക്ക്യുലം പെർഫക്ഷനിസ് എന്ന പുരാതന രേഖയിൽ സമ്മേളനത്തിന്റെ അന്ത്യഭാഗത്തെപ്പറ്റി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

> “ഒരു ചാപ്റ്റർസമ്മേളനത്തിൽ സഹോദരന്മാരുടെ മുമ്പിൽവച്ചു്, വിശുദ്ധവിനയമെന്ന പുണ്യം പരിശീലിക്കുന്നതിലേക്കു് അദ്ദേഹം തന്റെ ഔദ്യോഗിക സ്ഥാനം രാജിവച്ചു. അദ്ദേഹം പറഞ്ഞു: ‘ഇന്നു മുതൽ ഞാൻ നിങ്ങൾക്കു മരിച്ചവനെപ്പോലെയാണു്. ഇതാ സഹോദരൻ പീറ്റർ കറ്റാനി. നിങ്ങളും ഞാനും അദ്ദേഹത്തെ അനുസരിക്കേണ്ടതാണു്. അദ്ദേഹം പീറ്ററുടെ മുമ്പിൽ തലകുനിച്ചു്, അനുസരണവും വണക്കവും വാഗ്ദാനം ചെയ്തു. ഇത്തരത്തിലൊരു പിതാവു് തങ്ങളെ അനാഥരാക്കി വിടുന്ന ഒരു രീതിയിലേക്കു സംഗതി നീങ്ങുന്നതു കണ്ടു് സഹോദരന്മാർ വിലപിക്കാനും ഏങ്ങലടിച്ചു കരയാനും തുടങ്ങി. ഫ്റാൻസിസ് എഴുന്നേറ്റു്; കണ്ണുകൾ സ്വർഗ്ഗത്തിലേക്കുയർത്തി, കൈകൾ കൂപ്പി, ഇപ്രകാരം പറഞ്ഞു: "കർത്താവേ, അ

# ലോകത്തിനു വേണ്ട സമാധാനം

ന്യൂയോർക്കു് ഒക്ടോബർ 9

"ഭദ്രമായ ക്രമസമാധാനത്തിലും നീതിയുടെ പ്രവർത്തനത്തിലും ഉറച്ച ലോകസമാധാനമാണു വേണ്ടതെന്നും അതിനുപകരം ആകാംക്ഷയ്ക്കും അസ്വാസ്ഥ്യങ്ങൾക്കുമിടയില്ലുള്ള താൽക്കാലിക സമാധാനമോ തണുപ്പൻ നിഷ്പക്ഷതയോ അല്ലാ വേണ്ടതെന്നും" ബോംബെ ആർച്ചു ബിഷപ്പു് വലേറിയൻ കർദ്ദിനാൾ ഗ്രാഷ്യാസ് ഇന്നിവിടെവച്ചുപ്രസ്താവിച്ചു. ന്യൂയോക്ക് ആർച്ചുബിഷപ്പിന്റെ അതിഥിയായി രണ്ടുമാസം അമേരിക്കയിൽ പര്യടനം നടത്തുന്നതിനാണു കർദ്ദിനാൾ ഗ്രാഷ്യസ് ഇവിടെ എത്തിയിട്ടുള്ളതു്. ന്യൂയോക്കിൽ 60,000 കത്തോലിക്കർ പങ്കെടുത്ത യോഗത്തിൽവച്ചു "പ്രാർത്ഥനയിലൂടെയും തപസ്സിലൂടെയും ലോകസമാധാനം" എന്ന വിഷയത്തെപ്പററി അദ്ദേഹം പ്രസംഗിച്ചു.

സുഖത്തോടും സന്തോഷത്തോടും കൂടി തന്റേയും കുടുംബത്തിന്റേയും ഭാവി ആസൂത്രണം ചെയ്യുവാൻ സാധാരണ മനുഷ്യനു കഴിയാറാക്കുകയാണു ലോകത്തിന്റെ സമാധാനലക്ഷ്യമെന്നു് അദ്ദേഹം പറഞ്ഞു.

പ്രസിഡണ്ടു് ഐസൻഹോവർ ഇടയ്ക്കിടെ പറയാറുള്ള ലോകസമാധാനആശയത്തെ കർദ്ദിനാൾ ഗ്രാഷ്യാസ് വാഴ്ത്തി. ലോകസമാധാനത്തിന്റെ ഭാവിയെപ്പററി ലോകത്തിലെ രാജ്യതന്ത്രജ്ഞന്മാർ കൂടിയിരുന്നാലോചിക്കുവാൻ അനുകൂലമായ പരിതസ്ഥിതിയുണ്ടായാൽ നെഹ്റു അതിനെ സ്വാഗതംചെയ്യും. മനുഷ്യസ്നേഹപരമായ പ്രവർത്തനം കൊണ്ടു മാത്രംപോരെന്നും ദൈവത്തോടുള്ള പ്രാർത്ഥന അത്യാവശ്യമാണെന്നും കർദ്ദിനാൾ പ്രസ്താവിച്ചു.

"ജീവിതത്തിന്റെ പൂർണ്ണതയ്ക്കു ബുദ്ധിമുട്ടും കഷ്ടപ്പാടും സഹിക്കേണ്ടിവരും. ജീവിക്കുക എന്നുവെച്ചാൽ പൊരുതിനിൽക്കുകയാണു്; അതുതന്നെ കഷ്ടപ്പെടലാണല്ലൊ. കഷ്ടപ്പെടാനുള്ള സന്നദ്ധത മനുഷ്യത്വത്തെക്കുറിക്കുന്നു. കഷ്ടം വരുമ്പോൾ അതു സഹിക്കുന്നതു മനുഷ്യന്റെ യോഗ്യതയാണു്. എന്നാൽ നല്ലൊരു ലക്ഷ്യത്തിനുവേണ്ടി കഷ്ടം വരിയ്ക്കൽ മഹത്വലക്ഷണമാണെന്നും കർദ്ദിനാൾ ചൂണ്ടിക്കാട്ടി.

---

വിട്ടന്നു് എന്നെ ഏല്പിച്ച ഈ കുടുംബത്തെ ഞാൻ ഇതാ തിരിച്ചേല്പിക്കുന്നു. അവരെ ഇനിയും കാത്തു പുലർത്തുന്നതിനുള്ള ശക്തിയോ കഴിവോ എനിക്കില്ല. അതുകൊണ്ടു് ഞാൻ അവരെ മിനിസ്റ്റർമാരുടെ പക്കൽ ഭരമേല്പിക്കുകയാണു്. അവരുടെ ഉദാസീനതകൊണ്ടോ ചീത്ത ദൃഷ്ടാന്തം കൊണ്ടോ ശിക്ഷണത്തിന്റെ ക്രമക്കേടുകൊണ്ടോ ഏതെങ്കിലും സഹോദരൻ തെററിപ്പോകാൻ ഇടവന്നാൽ, അവർ ന്യായവിധി ദിവസം അതിനു് ഉത്തരം പറയട്ടെ."

## പത്രാധിപർക്കുള്ള കത്തു്

### മാർ ബറെബ്രായയും നമ്മുടെ മാർത്തോമ്മാമാരും

ചർച്ചു വീക്കിലിയിലെ ബ. ഇട്ടീരാമല്ലാനച്ചന്റെ ലേഖനത്തിൽ ബറെബ്രായ മെത്രാന്നു് മൂന്നു ഭാഷകളറിയാമായിരുന്നു എന്നു പറഞ്ഞിരിക്കുന്നു. അറബിയിലും അദ്ദേഹം പുസ്തകമെഴുതി എന്നാണെന്റെ അറിവു്. അങ്ങനെ നാലുഭാഷ.

അദ്ദേഹമോ സമകാലീനരായ ഏഷ്യാക്കാരോ, അവർക്കും മുൻപുണ്ടായിരുന്ന ഏഷ്യാക്കാരോ, അദ്ദേഹത്തിന്റെ 1226—86–നു ശേഷം 1286 മുതൽ 1517 വരെ ജീവിച്ചിരുന്ന വല്ല ഏഷ്യാക്കാരനും (തെന്നിൻഡ്യരൊഴികെ) മാർത്തോമ്മാ ശ്ലീഹായെപ്പററി സുറിയാനിയിൽ എഴുതിയിട്ടുള്ളതിൽ, അഥവാ പറഞ്ഞതായി യൂറോപ്യന്മാരോ മറേറാ രേഖപ്പെടുത്തിയിട്ടുള്ളതിൽ —

(1) ആ ശ്ലീഹായുടെ മരണ വിധത്തെപ്പററി എന്താണു സുറിയാനിയിൽ പറഞ്ഞിരിക്കുന്നതു്?

(2) ആ പുണ്യവാൻ രക്തസാക്ഷിയായി കൊല്ലപ്പെട്ടെന്നൊ, രക്തസാക്ഷിയല്ലാതെ മരിപ്പാനിടയായെന്നോ?

(3) അദ്ദേഹം ഒരു തെന്നിൻഡ്യൻ ബ്രാഹ്മണ എമ്പ്രാന്റെ ഒരു ശൂലം ഏററു മരിച്ചെന്നാണോ?

(4) അദ്ദേഹത്തെ അടക്കിയതു് മയിലാപ്പൂരിലാണെന്നോ, കടൽക്കരെയാണെന്നോ, തെന്നിൻഡ്യയിലാണെന്നോ, മലങ്കരെയാണെന്നോ?

(5) ആ ഖബർ സ്ഥലത്തിന്റെ പേരു് കമലിനാ ആണെന്നോ?

ക്രിസ്ത്വബ്ദം 210-ാമാണ്ടിടക്കെഴുതിയ സുറിയാനി പ്രഖ്സീസു മുതൽ ക്രിസ്ത്വാബ്ദം 1517 വരെയുള്ള മലങ്കര സുറിയാനി രേഖകളിലും, ഏഷ്യയിലെ മററു സുറിയാനി രേഖകളിലും (ക്രി. 200 മുതൽ 1517 വരെയുള്ളവയിൽ) മേൽ കുറിച്ച അഞ്ചു കാര്യങ്ങളെപ്പററി എന്താണു പറഞ്ഞിരിക്കുന്നതെന്നു് ബ. ഇട്ടീരാ മല്ലാനച്ചൻ, ബ. കോനാട്ടച്ചൻ മുതലായ സുറിയാനി പണ്ഡിതന്മാർ ഒന്നുകൂടെ സൂക്ഷ്മമായി നോക്കി, ആ രേഖകളിലെ ഭാഗങ്ങൾ തർജ്ജിമ ചെയ്തു ചർച്ചു വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷ. മേല്പടി സുറിയാനി ഭാഗങ്ങൾ തന്നെ പ്രത്യേകം ഒരു പുസ്തകമായിട്ടും പ്രസിദ്ധപ്പെടുത്തണമെന്നു് അപേക്ഷ.

മേല്പറഞ്ഞ 200 – 1517–ലെചില സുറിയാനി രേഖകളുടെ തർജ്ജിമയേ ഞാൻ കണ്ടിട്ടുള്ളു. അവയിൽ മാർത്തോമ്മാ ശ്ലീഹായോടു സംബന്ധപ്പെടുത്തി മയിലാപ്പൂരോ, കടൽക്കരയോ, ദക്ഷിണ ഇന്ത്യയോ കലമിനയോ, തിരുവാങ്കോടോ, മലങ്കരയോ, സിലോണോ, എമ്പ്രാൻ—ശൂല—രക്തസാക്ഷിത്വമോ, പറയർ—അമ്പു് – ആ രക്തസാക്ഷിത്വമോ, ക്രി. 50, 72 മുതലായ ആണ്ടുകളോ, ഏഴരയോ നാലരയോ ഏഴോ മലങ്കരപ്പള്ളികളുടെ പേരോ സംഖ്യയോ ഇല്ല എന്നാണെന്റെ ബോധം. അതു തെററാണോ? സുറിയാനി വിദഗ്ധന്മാർ വിധിക്കട്ടെ.

മാർക്കൊപ്പോലോ, മരിഞ്ഞോലി ബാർബോസാ, ദിയോഗൊ, എന്നീ നാലു യൂറോപ്യൻ സന്ദർശകരോടു് നമ്മുടെ പൂർവന്മാർ (1288 മുതൽ 1517 വരെ) പറഞ്ഞതു് അവരുടെ മയിലാപ്പൂർ ഖബറിലെ മാർത്തോമ്മാ അഫ്റിക്കയിലെ നൂബിയാ(Nubia) യിൽ നിന്നു മയിലാപ്പൂരിൽ (മലങ്കരയല്ല) വന്നെന്നും, ഒരു പറയന്റെ അമ്പു കൊണ്ടു് യദൃച്ഛയാ രക്തസാക്ഷിയല്ലാതെ മരിപ്പാനിടയായി എന്നുമായിരുന്നു. ഈ പൂർവിക പ്രസ്താവം വല്ല സുറിയാനി രേഖയിലുമുണ്ടോ? ബറെബ്രായ രേഖപ്പെടുത്തിയില്ലെന്നറിയാം. നമ്മുടെ പൂർവന്മാർ 1517 വരെ മേൽ പ്രകാരം പറഞ്ഞതു കള്ളമായിരുന്നെന്നു് സുറിയാനിരേഖകൾ കൊണ്ടു തെളിയിക്കണമെന്നപേക്ഷ.

ടി. കെ. ജോസഫ് ബി. എ. എൽ.ടി
ചെങ്ങന്നൂർ.

# റവ. ഡാക്ടർ എ. ജി. ഹോഗ്

(പ്രൊഫ: വി. റ്റൈറ്റസ് വറുഗീസ്. എം. എ.)

സുപ്രസിദ്ധമായ മദ്രാസ് ക്രിസ്ത്യൻ കോളജിൽ 35 വർഷക്കാലം ആദ്യം പ്രൊഫസറായും പിന്നീട് പ്രിൻസിപ്പാളായും വിശിഷ്ട സേവനം അനുഷ്ഠിച്ചിട്ടുള്ള ഒരു മഹാനായിരുന്ന പരേതനായ റവ. ഡാക്ടർ എ. ജി. ഹോഗ് എം എ., എൽ എൽ ഡി. സ്കോട്ട്ലൻഡു സ്വദേശിയായ അദ്ദേഹത്തിന്റെ പിതാവായ റവ: ഡാക്ടർ ജോൺ ഹോഗ് ആഫ്റിക്കയിൽ സുഡാനിലെ ഒരു മിഷനറിയായിരുന്നു. നമ്മുടെ കഥാപുരുഷനായ ആൽഫ്റഡ് ജോർജ്ജ് ഹോഗ് ജനിച്ചതു 1874 ൽ ഇജിപ്തിൽ വച്ചായിരുന്നു; വിദ്യാഭ്യാസം കഴിച്ചതു സ്വദേശമായ സ്കോട്ടുലൻഡിലും. എഡിൻബറോ സർവകലാശാലയിൽ പഠിക്കുമ്പോൾ യുവാവായ ഹോഗിനു തത്വശാസ്ത്ര വിഷയത്തിലുണ്ടായിരുന്ന നിസ്സീമമായ അഭിരുചിയും താല്പര്യവും അദ്ദേഹത്തിന്റെ പ്രൊഫസറന്മാരുടെ പ്രത്യേക പരിഗണനയ്ക്കു പാത്രമായി. അവിടെ തന്നെ അദ്ധ്യാപക വൃത്തിയിൽ പ്രവേശിച്ചിരുന്നെങ്കിൽ ഒരു കാലത്തു ആ യൂണിവേഴ്സിറ്റിയിലെ ചീഫ് ഫിലോസഫി പ്രൊഫസറായി തീരുന്നതിനു ഹോഗിനു സാധിച്ചേനേയെന്നാണു പറയപ്പെടുന്നതു്. എങ്കിലും തന്റെ പിതാവിനെപ്പോലെ ഒരു മിഷനറിയായി ജീവിതം നയിക്കുന്നതിനാണു് ആൽഫ്റഡ് ഹോഗു തീരുമാനിച്ചതു. തദനുസരണം എം. ഏ. ഡിഗ്രി എടുത്ത ശേഷം 1903 ൽ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഫിലോസഫി പ്രൊഫസറായി ഉദ്യോഗത്തിൽ പ്രവേശിച്ചു. ഡാക്ടർ ക്രൂപ്പർ, ഡാക്ടർ സ്കിന്നർ മുതലായ പ്രൊഫസറന്മാരുടെ സേവനം നിമിത്തം ക്രിസ്ത്യൻ കോളജിലെ തത്വ ശാസ്ത്ര വകുപ്പു മുൻപു തന്നെ ധാരാളം പ്രശസ്തി സമ്പാദിച്ചിട്ടുണ്ടായിരുന്നു. ഒരു അഗാധ ചിന്തകനും തികഞ്ഞ പണ്ഡിതനുമായ ഹോഗിന്റെ ആഗമനം ആ വകുപ്പിന്റെ ഖ്യാതി വർദ്ധിപ്പിക്കുന്നതിനു പര്യാപ്തമായി തീർന്നു. ക്രിസ്ത്യൻ കോളജിൽ നിന്നു തത്വശാസ്ത്രം പഠിച്ചിറങ്ങിയിട്ടുള്ള പലരും ഉന്നത നിലയെ പ്രാപിച്ചിട്ടുണ്ടു്. ഡാക്ടർ സി. ആർ. റെഡ്ഡി, പ്രൊഫ. എ. ചക്രവർത്തി, ഡാക്ടർ എസ്സ്. രാധാകൃഷ്ണൻ (ഇന്ത്യയുടെ വൈസ് പ്രസിഡൻറു്) ജസ്റ്റീസ് പി. ചെഞ്ചയ്യാ; ഇപ്പോഴത്തെ മദ്രാസ് ഹൈക്കോടതിയിലെ ചീഫ് ജസ്റ്റീസു പി. വി. രാജമന്നാർ, മുതലായവരുടെ പേരുകൾ ദൃഷ്ടാന്തമായി ഉദ്ധരിക്കാം. ഫിലോസഫി ഇപ്പോൾ മിക്ക കോളജുകളിലും ഒരു പാഠ്യവിഷയമല്ല; എങ്കിലും ആ വകുപ്പുള്ള ഇന്ത്യയിലെ പല കോളജുകളിലും പ്രസ്തുത വിഷയം കൈകാര്യം ചെയ്യുന്ന പ്രൊഫസറന്മാർ ഡാക്ടർ ഹോഗിന്റെ ശിഷ്യന്മാരാണെന്നുള്ള വിവരം പ്രസ്താവ്യമത്രെ.

ആദ്യകാലങ്ങളിൽ ഹോഗിനു ഉറച്ച ക്രിസ്തീയ വിശ്വാസം വന്നിട്ടില്ലായിരുന്നു എന്നാണു കേട്ടിട്ടുള്ളതു്. ഏതു സംഗതിയും നല്ലവണ്ണം ചിന്തിച്ചും പഠിച്ചും അഭിപ്രായം ഉറപ്പിക്കുന്ന ആളായിരുന്നു അദ്ദേഹം. കാലക്രമത്തിൽ വേദശാസ്ത്രം ശരിയായി പഠിച്ചും,

മില്ലർ, സ്കിന്നർ, മെസ്റ്റൻ മുതലായ ഭക്തന്മാരോടു ഇടപെട്ടും, സ്വന്ത ചിന്താഗതിയുടെ ഫലമായും ഹോഗിന്റെ ക്രിസ്തീയ വിശ്വാസം ഉറയ്ക്കുന്നതിനു ഇടയായി. തത്വശാസ്ത്രവും വേദശാസ്ത്രവും തമ്മിൽ യാതൊരു പൊരുത്തമില്ലായ്മയും അദ്ദേഹത്തിനു അനുഭവപ്പെട്ടില്ല. മദ്രാസിൽ വന്നു ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹം വൈദികപദവിയിൽ പ്രവേശിച്ചു. ഒരുപൂർണ്ണ മിഷനറിയും പട്ടക്കാരനും ആയിത്തീർന്നു. ഉൽകൃഷ്ട വിദ്യാഭ്യാസപരമായി കൂടുതൽ പ്രവർത്തിക്കേണ്ടിയിരുന്നതിനാൽ സുവിശേഷവേല വേണ്ടത്ര ചെയ്യുന്നതിനു സാധിക്കാഞ്ഞതിൽ അദ്ദേഹത്തിനു പിൽക്കാലത്തു മനസ്താപം ഉണ്ടായിരുന്നതായി കാണുന്നു. എങ്കിലും പേ്ളറ്റോ, കാൻറു്, ഹേഗൽ, ഡേക്കാർട്ട് (Plato, Kant, Hegel, Descart) മുതലായ പണ്ഡിതന്മാരുടെ തത്വശാസ്ത്രം പഠിപ്പിക്കുന്നതോടൊപ്പം ബൈബിൾ ക്ലാസ്സുകളിൽക്രിസ്ത്യൻ തീയോളജിയും അദ്ദേഹം തന്റെ ശിഷ്യന്മാരെ ഗ്രഹിപ്പിക്കുന്നതിനു ശ്രദ്ധിച്ചു.

ഡാക്ടർഹോഗ് എഴുതിയിട്ടുള്ള പ്രബന്ധങ്ങളും ചെയ്തിട്ടുള്ള പ്രഭാഷണങ്ങളും അദ്ദേഹത്തിന്റെ അപാരമായ പാണ്ഡിത്യം, ചിന്താശക്തി, സർവ്വോപരി പരമാർത്ഥത എന്നീ ഗുണങ്ങൾ വേണ്ടപോലെ 'തെളിയിക്കുന്നവയത്രെ. പ്രസിദ്ധീകൃതമായിട്ടുള്ള കൃതികൾ പ്രധാനമായി മൂന്നു മാത്രമെ ഉള്ളു. 1)കർമ്മവും വീണ്ടെടുപ്പും(Karma and Redemption)(2)ദൈവരാജ്യത്തെക്കുറിച്ചുള്ള ക്രിസ്തുവിന്റെ സന്ദേശം (Christ's message of the Kingdom) (3)ഹിന്ദുക്കളോടുള്ള ക്രിസ്തീയ ദൂതു്(Christ's message to the Hindus). ഇവ ഓരോന്നിനെപ്പററിയും ഒരു വിശദീകരണം ആവശ്യമത്രെ. ഒന്നാമത്തെ കൃതി ഇന്ത്യയിൽ വന്നു അധികം താമസിയാതെ എഴുതിയിട്ടുള്ളതാണു്. ഹിന്തുമതപരമായ തത്വശാസ്ത്രം പഠിക്കുന്നതിനായി ഹോഗ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഹിന്തുമതത്തിലെ ഉപദേശങ്ങളിൽ വച്ചു ഏററവും പ്രാധാന്യമർഹിക്കുന്നതും, ഹൈന്ദവ ബൌദ്ധ ജൈനമതങ്ങളിലെ പൊതുതത്വ സംഹിതയിൽ കാതലായതും, ക്രൈസ്തവക്കു ഗ്രഹിക്കുന്നതിനും ഖണ്ഡിക്കുന്നതിനും വളരെ പ്രയാസമുള്ളതുമായ ഒരു അടിസ്ഥാനതത്വമത്രെ കർമ്മവും പുനർജന്മവും. ഈ വിഷയത്തെപ്പററി ക്രൂലങ്കഷമായി പഠിച്ചു അതെപ്പററിയുള്ള ക്രിസ്തീയനില പാടു വേണ്ടുംവണ്ണം വിശദമാക്കുന്നതിനു ഹോഗിനെപ്പോലെ അധികം സാധിച്ചിട്ടില്ലന്നു പറയാം. കർമ്മഫലത്തിന്നതീതമായി വ്യാപരിക്കുന്ന ക്രിസ്തുമൂലമുള്ള വീണ്ടെടുപ്പിനെ പുരസ്കരിച്ചു അദ്ദേഹം എഴുതിയിട്ടുള്ള ഒരു പ്രബന്ധമാണു് "കർമ്മവും വീണ്ടെടുപ്പും" എന്ന കൃതി.

രണ്ടാമത്തെ കൃതിയായ ക്രിസ്തുവിന്റെ ദൈവരാജ്യത്തെപ്പററിയുള്ള സന്ദേശം ഏതാനും ക്രൈസ്തവ യുവാക്കന്മാക്കായി ഹോഗു നടത്തിയ ഒരു സ്റ്റഡികോഴ്സിൽ പഠിപ്പിക്കയും ചർച്ച ചെയ്കയും ചെയ്തതിന്റെ ശാശ്വത ഫലമാണെന്നു പറയാം. ഭൂരിപക്ഷം സുറിയാനിക്കാരടങ്ങിയതും പരേതനായ പ്രൊഫസർ കെ. സി. ചാക്കൊ മുതലായവർ ഉൾപ്പെട്ടിരുന്നതുമായ പ്രസ്തുത സ്റ്റഡിഗ്രൂപ്പ് മദ്രാസ് വൈ. എം. സി. ഏ. യുടെ ആഭിമുഖ്യത്തിലായിരുന്നു ചേർന്നുവന്നതു്. ആ ഗ്രൂപ്പിൽ ചർച്ച ചെയ്ത ആശയങ്ങൾ പുസ്തകരൂപേണ പ്രസിദ്ധീകൃതമായപ്പോൾ ആ കൃതി ക്രൈസ്തവലോകത്തിന്റെ സവിശേഷമായ ശ്രദ്ധയെ ആകർഷിക്കയുണ്ടായി. ഈ രണ്ടു കൃതികളും പ്രസിദ്ധപ്പെടുത്തിയശേഷം ഡോക്ടർ ഹോഗിനു ഗ്രന്ഥനിർമ്മാണത്തിൽ അധികം ശ്രദ്ധ ചെലുത്തുന്നതിനു സൌകര്യമില്ലാതായിത്തീർന്നു.

(ശേഷം 10—ാം പേജിൽ)

| | ഒക്റ്റോബർ | കന്നി |
|---|---|---|
| ഞായർ | 16 | 30 |
| തിങ്കൾ | 17 | 31 |
| ചൊവ്വാ | 18 | 1 |
| ബുധൻ | 20 | 2 |
| വ്യാഴം | 21 | 3 |
| വെള്ളി | 22 | 4 |
| ശനി | 23 | 5 |

**Thought for the Week**

The primary characteristic of the church is neither its missionary enterprise which is the essence of Apostolicity, nor its universal scope which is its Catholicity, but that it is constituted by the redeeming act of God in Christ and is sustained by the indwelling divine spirit, or in short its Holiness. And the first way in which it is called to be itself is neither through missionary extension nor through influence upon national life but through inward sanctification.

Archbishop Temple.

THE CHURCHWEEKLY

# കിർച്ചൻടാഗ് പ്രസ്ഥാനം

ക്രിസ്തീയജീവിതം ചില മുരടിച്ച ചൈതന്യരഹിതമായ പാതയിൽക്കൂടെ മുമ്പോട്ടു പോകുമ്പോൾ ഉന്മേഷജനകമായ ചില വിവരങ്ങൾ അവിടുന്നും ഇവിടുന്നും കേൾക്കുന്നതു്, സന്തോഷജനകമായ ഒരു വസ്തുതയാണല്ലൊ. നാം ജീവിക്കുന്ന ചുററുപാടുകളിൽ ഏകീഭാവം സ്വീകരിച്ച ജീവിതം കഴിച്ചുകൂട്ടുകയായിരിക്കുമോ സ്രഷ്ടാവിനു നമ്മെപ്പററിയുള്ള ഉദ്ദേശം? ക്രിസ്തീയ മനസ്സാക്ഷി എന്നൊന്നുണ്ടെന്നാണ് വയ്പ്. അതിൻെറ മരവിച്ച നിർജ്ജീവതയിൽനിന്നു അനക്കിവിടാനോ, ആവേശം കൊള്ളിക്കാനോ കഴിയുന്ന ചില പ്രസ്ഥാനങ്ങൾ പുനരുജ്ജീവനത്തിനും, പുരോഗമനത്തിനും അത്യാവശ്യമാണ്. കഴിഞ്ഞ ലക്കം "മലങ്കരസഭാ" മാസികയിൽ ഓർത്തഡോക്സ് സുറിയാനി സമുദായത്തിലെ ഡപ്യൂട്ടി സെക്രട്ടറി പദം വഹിച്ചിരുന്ന ശ്രീ. പി.എൻ. നൈനാൻ ഒരു ലേഖനം എഴുതിക്കണ്ടു. ഒരു ഇടവകയുടെ പുരോഗതിയെ വീക്ഷിക്കുന്നതു ഏതു അളവുകോൽ വച്ചാണെന്നു് ആ ലേഖനത്തിൽ പ്രശ്നം ഉന്നയിച്ചിട്ടുണ്ടു്. ഗംഭീരമായ പെരുനാൾ ചടങ്ങുകളും, വെടിക്കെട്ടും പതിനായിരം രൂപാ നേർച്ച വരവും, അനേകായിരം പറ നെല്ലു പാട്ടമായി കിട്ടാനും വരവുള്ള ഇടവകകൾ വളരെ പുരോഗമിച്ചതാണെന്നുള്ള ഒരു ധാരണയെ ആ ലേഖനത്തിൽ ചോദ്യം ചെയ്തിട്ടുണ്ടു്. വല്ല ഹൈസ്കൂളിലും ജോലി നടത്തി ഞായറാഴ്ച ഓടിവന്നു കുർബാന ചൊല്ലിയേച്ചു തിരിച്ചു പോകുന്ന ഒരു ഗ്രാഡ്യുവെററ് പുരോഹിതനെ വികാരിയായി ശമ്പളം കൊടുത്താൽ പുരോഗമനം പൂർത്തിയായി. എന്നാൽ പള്ളിഭരണം റിസീവരുടെ കയ്യിലായിരിക്കും. അയാളുടെ വരുതിയിലും, ചൊൽപടിയിലും വേണം പെരുനാൾ നടത്താൻ. അഭിപ്രായവ്യത്യാസങ്ങൾ അസഹിഷ്ണുതയോടു കൂടി അഭിമുഖീകരിച്ച്, എതിരാളിക്കു കുഴിഞ്ഞു കൊടുക്കുന്നതിനേക്കാൾ എത്രയോ അക്ഷേപരഹിതവും ക്രിസ്തീയവുമാണ് റിസീവർ ഭരണമുള്ള പള്ളികൾ. രണ്ടു കക്ഷികളുള്ള പുരോഗമിച്ച പള്ളികളിൽ മാത്രമല്ല, റിസീവർ ഭരണം. സുറിയാനി സമുദായത്തിലെ സ്വത്തുകൊണ്ടു് ഏററവും പുരോഗമിച്ച പള്ളികളിലൊന്നാണ് പ്രസിദ്ധമായ പറവൂർ പള്ളി. റിസീവർ ഭരണം അവിടെ ആരംഭിച്ചിട്ടു ഏകദേശം കാൽ ശതാബ്ദമായി. റിസീവരുടെ കമ്മീഷനും ചെലവുമെല്ലാം കഴിഞ്ഞു ഒരുനല്ല തുക ഇപ്പോൾ ഗവർമ്മെൻറിൽ മിച്ചമായി കെട്ടിയിരിപ്പുണ്ടു്. പാത്രയർക്കീസുപക്ഷക്കാർ മാത്രമുള്ള ഒരു പള്ളിയെന്നാണ് അതിനെപ്പററി കേട്ടിട്ടുള്ളതു്. ഏതായാലും റിസീവർഭരണം അവിടെ നടക്കുന്നതു് പാത്രിയർക്കീസു–കാതോലിക്കാ കക്ഷി മൽസരംകൊണ്ടല്ല. ക്രിസ്തീയമനസ്സാക്ഷിയുടെ ചൈതന്യമാണ് പുരോഗമനത്തിൻെറയെല്ലാം ആധാരം. നാം എവിടേക്കോ വള്ളം തുഴയുകയാണ്. എവിടെച്ചെന്നടുക്കണമെന്നു് ഒരു ലക്ഷ്യവുമില്ല. കൃത്രിമമായ യാതൊന്നും വച്ചു കെട്ടിയാൽ പുരോഗമനമാകയില്ല. നമ്മുടെ ക്രിസ്തീയമായ മനസ്സാക്ഷിയുടെ ആഴംവരെ ചലിപ്പിക്കുന്ന എന്തെങ്കിലും ഉണ്ടാകാതെ നാം പുരോഗമിക്കുവാൻ പോകുന്നില്ല. യേശുക്രിസ്തുവിനെ കുരിശുമരണത്തിൽ നിന്നു മാററി നിറുത്താൻ കഴിയാമായിരുന്ന സ്വർഗ്ഗസ്ഥപിതാവു് ഗദ്സമേൻ തോട്ടത്തിലെ പ്രാർത്ഥന അനുവദിച്ചില്ല. കുരിശുമരണത്തിൽ കുറഞ്ഞ യാതൊന്നും മനുഷ്യമനസ്സിൻെറ ആഴത്തെ സ്പർശിക്കുവാൻ പോകുന്നില്ലെന്നു് സ്വർഗ്ഗസ്ഥപിതാവിനു് അറിയാമായിരുന്നു. കാൽവറി മനുഷ്യചരിത്രത്തിൻെറ വിശാല നിലപ്പരപ്പിൽനിന്നുയർന്നു നിന്നിട്ടു് മനുഷ്യഹൃദയം പരിവർത്തനവിധേയമായി നിൽക്കാൻ മടിക്കുന്നു. പിന്നെയാണോ അതിൽ കുറഞ്ഞ ഒരു ത്യാഗം മനുഷ്യമനസ്സിനെ ഭേദിക്കാൻ പോകുന്നു. ഈ പശ്ചാത്തലവികാരങ്ങളോടുകൂടിയാണ് ജർമ്മനയിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ഒരു ക്രിസ്തീയ സംരംഭത്തെപ്പററി വായിക്കുവാനിടയായതു്. ഗ്രീക്കുസഭയിലെ സോയെപ്രസ്ഥാനം എങ്ങിനെ അവിടെ ഒരു പുനരുജ്ജീവന സംരംഭമായിത്തീർന്നോ അതുപോലെതന്നെയാണ് ജർമ്മനിയുടെ മഹായുദ്ധാനന്തര ജീവിതത്തിൽ കിർച്ചൻടാഗ് പ്രസ്ഥാനം സ്ഥാനം പിടിച്ചിരിക്കുന്നതു്. ആ പ്രസ്ഥാനത്തെപ്പററി സാമാന്യമായ ഒരു വിവരം ലഭിക്കുന്നതു് നമുക്കും പ്രയോജനപ്രദമായി ഭവിക്കുമെന്നുള്ള പ്രതീക്ഷയിൽ, അറിയാവുന്ന വിവരങ്ങൾ താഴെക്കുറിക്കുന്നു.

കിർച്ചൻടാഗ് പ്രസ്ഥാനം പ്രധാനമായും അയ്മേനികളുടെ ഒരു സംരംഭമാണ്. 1950 ലാണ് അതു് ഉദയം ചെയ്തതു്. അതിൻെറ ജീവനാഡിയായി പ്രവർത്തിക്കുന്നതു് ഡോക്ടർ വോൺ താഡൻ ട്രീ ഗ്ലാഫ് എന്ന മഹാനാണ്. എസ്സൻ നഗരത്തിലാണതു് സമാരംഭിച്ചതു്. രണ്ടാം ലോകമഹായുദ്ധത്തിൽ ബോംബു വർഷത്തിൻെറ കഠിന പ്രഹരമേററ ജർമ്മൻ നഗരങ്ങളിൽ ഒന്നാണ് എസ്സൻ. കൊൺഫ്ഷനൽ സഭാവിഭാഗത്തിൽ പെട്ടവരാണ് ഈ പ്രസ്ഥാനത്തിലെ ഭൂരിപക്ഷം അംഗങ്ങൾ. അതു ആരംഭിച്ച തീയതി, സ്ഥലം ഈ പ്രസ്ഥാനത്തിനുള്ള ക്ഷണനം ഇവയെല്ലാം ഒരു മഹാപ്രസ്ഥാനത്തിൻെറ ജനനത്തിനു് അനുയോജ്യമായ പ്രാധാന്യം അർഹിക്കുന്നു. യുദ്ധാനന്തരമുള്ള ജർമ്മൻ പുനരുദ്ധാരണശ്രമങ്ങൾ 1948–ലെ കറൻസി പരിഷ്ക്കാരംകൊണ്ടു നവചൈതന്യം പ്രാപിച്ചു. 1950 ആയപ്പോഴേക്കു് ഒരു നവോത്ഥാനം പശ്ചിമജർമ്മനിയിൽ ദൃശ്യമായി. യുദ്ധാനന്തരം ജർമ്മനിയെ രണ്ടു പ്രധാന വൈഷമ്യങ്ങളാണ് അഭിമുഖീകരിച്ചതു്. അഭയാർത്ഥിപ്രശ്നവും, വിഭജിത ജർമ്മനിയും. ഈ രണ്ടു പ്രശ്നങ്ങളും ജർമ്മൻ ജനതയെ അലട്ടി. അവിടത്തെ ക്രിസ്ത്യൻസഭ അഭയാർത്ഥി പ്രശ്ന പരിഹാരത്തിൽ വളരെ ശ്രദ്ധിക്കുകയും നേതൃത്വം വ

<u>പ്രതിവാരപ്രഭാഷണം (The Sermon for the Week)</u>

# സുസ്ഥിരമായ ഭക്തിജീവിതം

(എം. ററി)

"ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നു നമ്മെ വേർപിരിക്കുന്നതാർ? കഷ്ടതയോ സങ്കടമോ ഉപദ്രവമോ പട്ടിണിയോ നഗ്നതയോ ആപത്തോ വാളോ?............നാമോ നമ്മെ സ്നേഹിച്ചവൻ മുഖാന്തരം ഇതിൽ ഒക്കെയും പൂർണ്ണജയം പ്രാപിക്കുന്നു." (റോമർ 8: 35—38) "നമ്മിൽ ആരും തനിക്കായി തന്നേ ജീവിക്കുന്നില്ല; ആരും തനിക്കായി തന്നെ മരിക്കുന്നുമില്ല; ജീവിക്കുന്നു എങ്കിൽ നാം കർത്താവിനായി ജീവിക്കുന്നു. മരിക്കുന്നു എങ്കിൽ കർത്താവിനായി മരിക്കുന്നു. അതുകൊണ്ടു് ജീവിക്കുന്നു എങ്കിലും മരിക്കുന്നു എങ്കിലും നാം കർത്താവിനുള്ളവർ തന്നെ." (റോമർ 14: 7—8.)

ജീവതത്തിൽ സമചിത്തതയും സമാധാനവും സദാ പാലിക്കുവാൻ സാധിച്ച ഒരു മഹാന്റെ അനുഭവസാക്ഷ്യമാണു് നാമിവിടെ കാണുന്നതു്. മനുഷ്യജീവിതത്തെ സുഖദുഃഖസമ്മിശ്രമായിട്ടാണു് ദൈവം ക്രമീകരിച്ചിരിക്കുന്നതു്. നമ്മുടെ ബാഹ്യമായ ലോകവും ആന്തരീയ ലോകവും ചലിച്ചുകൊണ്ടിരിക്കുന്നു. മാററം സംഭവിക്കാത്തതായി യാതൊന്നുമില്ല. പകലും രാത്രിയും കാലാവസ്ഥയുടെ മാററങ്ങളും പ്രകൃതിയിൽ നിരന്തരമായ രൂപഭേദങ്ങൾ വരുത്തുന്നു. ഓരോ ദിവസവും മററെല്ലാ ദിവസങ്ങളിൽ നിന്നും വ്യത്യസ്തമാണു്. മനുഷ്യന്റെ മാനസികമായ സ്ഥിതിഗതികളും ഇങ്ങനെ തന്നെ മാറിക്കൊണ്ടിരിക്കുന്നു. ചിലപ്പോൾ അവൻ പ്രത്യാശനിമിത്തം ഉന്മേഷവാനായി കാണപ്പെടുന്നു; അടുത്തനിമിഷം അവൻ നിരാശയുടെ അടിത്തട്ടിലേക്കു അധഃപതിക്കുന്നു. ജീവിതം നിശ്ചലമായി നിൽക്കുന്നില്ല; ചില്ലപ്പോൾ കലങ്ങിമറിഞ്ഞും, ചിലപ്പോൾ ശാന്തമായിട്ടും ഒഴുകിമറിയുന്ന നദീജലംപോലെ മനുഷ്യജീവിതവും പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

ഇങ്ങനെയുള്ള രൂപഭേദങ്ങളുടെയും സ്ഥിതിവ്യത്യാസങ്ങളുടെയും അനിശ്ചിതാവസ്ഥയ്ക്കിടയിൽ നാം സുസ്ഥിരമായി പാലിക്കേണ്ടതായ ഒരൊററകാര്യമുണ്ടു്; ദൈവത്തോടുള്ള നമ്മുടെ സ്നേഹം. എന്തെല്ലാം വന്നാലും അതിനു കുലുക്കം തട്ടരുതു്. അകത്തും പുറത്തും എന്തെല്ലാം മാററങ്ങൾ സംഭവിച്ചാലും അതു സ്ഥിരമായിരിക്കണം. ഒരു കപ്പലിൽ കോംപസ്സിനുള്ള സ്ഥാനമാണു് നമ്മുടെ ഹൃദയത്തിൽ ദൈവസ്നേഹത്തിനുണ്ടായിരിക്കേണ്ടതു്. കപ്പൽ എങ്ങോട്ടുതിരിഞ്ഞാലും, കാററും കോളും കൊണ്ടിളകിയാലും കോംപസ്സിന്റെ ലക്ഷ്യം തെററുന്നില്ല. വടക്കു നോക്കിയന്ത്രത്തിന്റെ വിശേഷം അതാണു്. സുഖദുഖഃങ്ങളുടെ ഗതിവിഗതികൾക്കിടയിൽ നമ്മുടെ മനസ്സു ചലിച്ചു പോയേക്കാം. എങ്കിലും യാതൊരു ചലനവും ദൈവത്തോടുള്ള നമ്മുടെ സ്നേഹത്തിനു് ഹാനി തട്ടുവാൻ അനുവദിക്കാത്ത പക്ഷം നമ്മുടെ നില സുസ്ഥിരമായിട്ടുള്ളതാണു്. എന്തുവന്നാലും നമ്മുടെ വിശ്വാസമാകുന്ന കാന്തസൂചി ദൈവത്തിന്റെ നേർക്കു തിരിയണം. നമുക്കുണ്ടാകുന്ന എല്ലാ അനുഭവങ്ങളും നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുന്നെങ്കിൽ ആ അനുഭവങ്ങളെ കൃതജ്ഞതാപൂർവം ദൈവത്തിന്റെ ദാനങ്ങളായി സ്വീകരിക്കുവാൻ നമുക്കു കഴിയും. സന്തോഷവും സമൃദ്ധിയും വിജയവും നിമിത്തം നാം ചിലപ്പോൾ ദൈവത്തെ മറക്കുന്നു. അതുപോലെ തന്നെ ദുഃഖവും ദാരിദ്ര്യവും പരാജയവും നിമിത്തം ചിലപ്പോൾ നാം ദൈവത്തെ ഉപേക്ഷിക്കുന്നു. എന്നാൽ ഈ വിവിധ അനുഭവങ്ങൾ നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുവാൻ പര്യാപ്തങ്ങളാണു്. അവയാൽ ദൈവം ഉദ്ദേശിക്കുന്നതും അതുതന്നെയാണു്. അവയുടെയെല്ലാം പിന്നിലായി ദൈവസ്നേഹം സ്ഥിതിചെയ്യുന്നു എന്നുള്ള ഉറപ്പു നമുക്കുണ്ടെങ്കിൽ അവയ്ക്കൊന്നിനും നമ്മെ ആ സ്നേഹത്തിൽ നിന്നും വ്യതിചലിപ്പിക്കുവാൻ കഴിയുന്നതല്ല.

നമുക്കു പ്രയാസങ്ങൾ ഉണ്ടാകുമ്പോൾ പ്രത്യേകിച്ചും സമാധാനവും ആശ്വാസവും ലഭിക്കുവാനായി നാം ദൈവത്തെ സമീപിക്കുക സ്വാഭാവികമാണു്. കണ്ണുനീരോടുകൂടി നാം പ്രാർത്ഥിക്കും; നോമ്പു നോക്കുകയും നേർച്ച കഴിക്കുകയും ചെയ്യും. ആത്മീയമായ ആശ്വാസം കണ്ടെത്തിയതായി നമുക്കു തോന്നുകയും ചെയ്തേക്കാം. എന്നാൽ ഇങ്ങനെയുള്ള ഭക്തിപ്രകടനങ്ങളും ആശ്വാസബോധവും പലപ്പോഴും നിഷ്ഫലമായിട്ടാണു് കാണപ്പെടുന്നതു്. കാരണം അവ കേവലം ബാഹ്യവും സ്വാർത്ഥപരവുമായ വ്യാപാരങ്ങളാണെന്നുള്ളതാണു്. അവ കൊണ്ടു് മനസ്സിനോ ഹൃദയത്തിനോ കാര്യമായ യാതൊരു വ്യത്യാസവും ഉണ്ടാകുന്നില്ല. ഹൃദയത്തിൽ കുടികൊള്ളുന്ന അശുദ്ധവികാരങ്ങളെയോ ജീവിതത്തിലുള്ള ഏതെങ്കിലും അനീതിയേയോ ഉപേക്ഷിക്കുവാൻ അവമൂലം സാധിക്കുന്നില്ല. ഹൃദയത്തെ ദൈവത്തിനു വിട്ടുകൊടുക്കാതെയുള്ള ഭക്തിജീവിതം നിഷ്ഫലമാണു്. അതു് ആപൽക്കരവുമാണു്. അതു നമുക്കു നൽകുന്ന സ്വയസംതൃപ്തി ദൈവത്തിൽനിന്നു നമ്മെ അകററി സ്വാർത്ഥതയിൽ നമ്മെ കുടുക്കുവാൻ പിശാചു ഉപയോഗിക്കുന്ന ഒരു തന്ത്രമാണു്.

ഒരു കുട്ടി തന്റെ മാതാവിന്റെ മേൽ ഡോക്ടർ ശസ്ത്രപ്രയോഗം നടത്തുന്നതു കണ്ടാൽ സങ്കടപ്പെട്ടു കരയും; എന്നാൽ അവന്റെ കയ്യിൽ ഇരിക്കുന്ന മധുരപദാർത്ഥം ആ മാതാവു ചോ

---

ഹിച്ചുകൊണ്ടിരുന്നെങ്കിലും 1950 ൽ അതിനു പൂർണ്ണപരിഹാരം കണ്ടില്ല. പാക്കിസ്ഥാനിൽനിന്നു ഇൻഡ്യയിലേക്കു പ്രവഹിച്ചുകൊണ്ടിരുന്ന ഹിന്ദുക്കളുടെ സംഖ്യപോലെ പൂർവജർമ്മനിയിൽനിന്നും മററും വന്നുകൊണ്ടിരുന്ന അഭയാർത്ഥികൾ പശ്ചിമജർമ്മനിയിൽ ഒരു വിഷമം പിടിച്ച രാഷ്ട്രീയപ്രശ്നമായിത്തീർന്നു. മനുഷ്യത്വം പ്രദർശിപ്പിച്ചു പരിഹരിക്കേണ്ട ഒരു പ്രശ്നമാണതെന്നു് വിസ്മരിച്ചുപോകുന്ന ഒരപകടസന്ധിയെ ആണു് പശ്ചിമ ജർമ്മൻ ജനത നേരിട്ടതു്. ഈ സന്ദർഭത്തിലാണു് എസ്സൻനഗരത്തിലെ കിർച്ചൻ ടാഗ് പ്രസ്ഥാനം സന്ദർഭോചിതമായ ഒരു പ്രവർത്തനപരിപാടി സ്വീകരിച്ചതു്. "മനുഷ്യവ്യക്തിയെ രക്ഷിക്കുക" (Save the Person) എന്ന മുദ്രാവാക്യം അവർ സ്വീകരിച്ചു. എസ്സൻ ജർമ്മൻ വ്യവസായ രംഗത്തു് അദ്വിതീയമായ സ്ഥാനം വഹിച്ച ഒരു നഗരമായിരുന്നു. ജർമ്മൻ സൈന്യത്തിനു് ആയുധശക്തി നൽകിയതു് എസ്സൻ നഗരമായിരുന്നു. എന്നാൽ ഐക്യകക്ഷികളുടെ ബോംബിംഗിന്റെ ഫലമായി ആ പട്ടണം താറുമാറായിരുന്നു. കീർച്ചൻടാഗ് പ്രസ്ഥാനം നഷ്ടപ്പെട്ടുപോയ പ്രത്യാശയും ജീവനും ആ നഗരത്തിനും ജർമ്മനിക്കും നൽകി. എങ്ങനെയെന്നു് അടുത്ത ലക്കത്തിൽ പ്രതിപാദിക്കാം.

ദിച്ചാലും അവൻ കൊടുത്തെന്നു വരികയില്ല. അതുപോലെയാണ് നമ്മിൽ പലരുടെയും ഭക്തി പ്രകടനങ്ങൾ. കർത്താവിന്റെ ക്രൂശിനെ ധ്യാനിച്ചും നാം കണ്ണുനീർ പൊഴിച്ചേക്കും; എന്നാൽ പാപമാകുന്ന മധുരപദാർത്ഥം നാം കൈവിടുകയില്ല. നീണ്ട പ്രാർത്ഥനകളും മുടങ്ങാതെയുള്ള പള്ളിയിൽ പോക്കും കുമ്പസാരവും കുർബാനയും നോമ്പും ഉപവാസവും ദാനധർമ്മങ്ങളും എല്ലാം ഒരു വശത്തു്; രഹസ്യമായ അസൂയയും അസത്യവും അശുദ്ധിയും അനീതിയുമെല്ലാം മറുവശത്തു്. ഇങ്ങനെയുള്ള ഭക്തി ജീവിതത്തിനുള്ള ഉദാഹരണങ്ങൾ നമ്മുടെ ഇടയിൽ സുലഭമല്ലേ? മേൽ വിവരിച്ച ഭക്തി വ്യാപാരങ്ങൾ അനാവശ്യമാണെന്നു തെറ്റിദ്ധരിക്കരുതു്; അവയെല്ലാം അവശ്യം ആവശ്യമാണ്. എന്നാൽ അവയെല്ലാം ഉണ്ടെങ്കിൽ മാത്രം യഥാർത്ഥ ഭക്തിയായി എന്നു വിചാരിക്കരുതു്. ഹൃദയത്തിന്റെ നിലയാണ് അവയെ ഫലപ്രദമോ ഫലശൂന്യമോ ആക്കിത്തീർക്കുന്നതു്.

ഭക്തി പല വിധത്തിലുണ്ടു്; ശരിയായ ഭക്തിയും തെറ്റായ ഭക്തിയുമുണ്ടു്. ബാഹ്യരൂപങ്ങൾ നോക്കി ശരിയായിട്ടുള്ളതിനെയും തെറ്റായിട്ടുള്ളതിനെയും തിരിച്ചറിയുവാൻ പ്രയാസമാണ്. എന്നാൽ നമ്മുടെ ഭക്തി ഏതു നിലയിലുള്ളതാണെന്നു നമുക്കു തന്നെ കണ്ടുപിടിക്കുവാൻ സാധിക്കേണ്ടതാണ്. വികാരങ്ങളുടെ സമൃദ്ധി ഭക്തിയായി തെറ്റിദ്ധരിക്കപ്പെടുവാൻ ഇടയുണ്ടു്. നമ്മുടെ ഹൃദയം ഒരു വൃക്ഷം പോലെയാണ്. വികാരങ്ങൾ കൊമ്പുകളും ഇലകളുമാണ്. പ്രവൃത്തികളാണ് ഫലങ്ങൾ. ഒരു വൃക്ഷത്തിനു് എത്ര തടിച്ച കൊമ്പുകളും തഴച്ച ഇലകളും ഉണ്ടായാലും അതു ഫലം തരാത്തിടത്തോളം കാലം അതു കൊണ്ടു പ്രയോജനമില്ല. അതിന്റെ പ്രധാന ഉദ്ദേശം അതു നിറവേറുന്നില്ല. അതുപോലെതന്നെ നല്ല പ്രവൃത്തികളാകുന്ന ഫലം പുറപ്പെടുവിക്കാത്ത ജീവിതവും പ്രയോജനരഹിതമാണ്. ഒന്നാമതു് ഹൃദയം നന്നാകണം; അപ്പോൾ നല്ല പ്രവൃത്തികളാകുന്നഫലം ജീവിതത്തിൽ പ്രത്യക്ഷപ്പെടും. മനുഷ്യരെ തൃപ്തിപ്പെടുത്തുവാൻ ആത്മാർത്ഥതയില്ലാത്ത സൽപ്രവൃത്തികൾ ചെയ്തു കൊണ്ടും ഫലമില്ല. സകല രഹസ്യങ്ങളെയും അറിയുന്ന ദൈവം പ്രവൃത്തി കൊണ്ടുമാത്രം തൃപ്തിപ്പെടുകയില്ല. ഹൃദയവും ശരിയായിരിക്കണം. ഹൃദയമാകുന്ന വൃക്ഷത്തെ നന്നാക്കുക; അപ്പോൾ നല്ല ഫലം താനേ ഉണ്ടായിക്കൊള്ളും. ഇതാണ് ക്രിസ്തീയ ഭക്തിയുടെ ലക്ഷ്യവും രഹസ്യവും.

നമ്മുടെ ഭക്തിജീവിതത്തെ സഹായിക്കേണ്ടവയാണ് നമുക്കുണ്ടാകുന്ന വിവിധ അനുഭവങ്ങൾ. യാതൊന്നും ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നു നമ്മെ വേർപിരിക്കുവാൻ നാം അനുവദിക്കരുതു്. സന്തോഷമായാലും ദുഃഖമായാലും സമ്പത്തായാലും ദാരിദ്ര്യമായാലും ജീവനായാലും മരണമായാലും എല്ലാം നമ്മിലുള്ള ദൈവസ്നേഹത്തെ വളർത്തുവാനുള്ള ഉപാധികളായി പരിണമിക്കണം. അതിനു് അനുദിനം ദൈവം നമ്മെ സഹായിക്കട്ടെ.

## കോപ്റ്റിക് സഭ

ഈജിപ്റ്റ്, എത്യോപ്യ, സുഡാൻ, ഗോൾഡ് കോസ്റ്റ്, സൗത്ത് ആഫ്രിക്കാ എന്നീ രാജ്യങ്ങളിലായി മുപ്പതു ലക്ഷം അംഗങ്ങൾ ഉള്ള ഒരു ഓർത്തഡോക്സ് സഭയാണു കോപ്റ്റിക് സഭ. പ്രസ്തുത സഭയുടെ പാത്രിയർക്കീസായ അംബാസ് യൂസാബിനെ സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു. വി. മർക്കോസാണ് ഈ സഭ സ്ഥാപിച്ചതെന്നു പാരമ്പര്യമായി വിശ്വസിക്കപ്പെടുന്നു.

### മതത്തോടുള്ള സമരം

മനുഷ്യരിൽ അന്തർലീനമായിരിക്കുന്ന ഈശ്വരവിശ്വാസത്തെയും മതനിഷ്ഠയേയും ഉന്മൂലനം ചെയ്യുന്നതിനുള്ള റഷ്യൻ കമ്യൂണിസ്റ്റ് പാർട്ടിയുടെ പ്രവർത്തനം തുടരുകയാണെന്നു സെക്രട്ടറി ക്രൂഷ്ചേവ് പ്രസ്താവിച്ചിരിക്കുന്നു. 38 വർഷം നോക്കിയിട്ടും നശിക്കാതെ റഷ്യയിൽ ക്രൈസ്തവസഭ വളർന്നുകൊണ്ടിരിക്കുകയാണ്.

### മനുഷ്യന്റെ ആറ് തെറ്റുകൾ

റോമൻ തത്വജ്ഞാനിയും രാജ്യതന്ത്രജ്ഞനുമായ സിസറോ 2000വർഷങ്ങൾക്കു മുമ്പ് പറഞ്ഞതു് ഇന്നും യഥാർത്ഥമായിരിക്കുന്നു. മനുഷ്യന്റെ 6 തെറ്റുകൾ:—

1) സ്വകാര്യനേട്ടം ഉണ്ടാക്കുന്നതു് മറ്റുള്ളവരെ ഞെക്കിപ്പിഴിഞ്ഞാണെന്നുള്ള അബദ്ധ വിശ്വാസം.

2) വ്യത്യാസപ്പെടുത്തുകയോ തെറ്റുതിരുത്തുകയോ ചെയ്യുവാൻ പാടില്ലാത്ത സംഗതികളെക്കുറിച്ച് ക്ലേശിക്കുന്ന മനോഭാവം

3) ഒരു സംഗതി അസാദ്ധ്യമായിത്തോന്നുന്നതു് നമുക്കു ചെയ്തുതീർക്കാൻ കഴിയാത്തതു കൊണ്ടാണു എന്നുള്ള വിചാരം.

4) നിസ്സാരങ്ങളായ മുൻഗണനകളെ മാറ്റിനിർത്തുന്ന സ്വഭാവം.

5) മനസ്സിന്റെ സംസ്കാരവും വികാസവും അവഗണിക്കുകയും വായനയും പഠനവും ചെയ്യാതിരിക്കുകയും ചെയ്യുക.

6) നാം ചെയ്യുന്ന രീതിയിൽ മറ്റുള്ളവരും ജീവിക്കുയും വിശ്വസിക്കുയും ചെയ്യണമെന്ന് നിർബന്ധിക്കാൻ ശ്രമിക്കുക.

# വേദവായനക്കുറിപ്പുകൾ

## പരിശുദ്ധ അപ്പോസ്തല പ്രവൃത്തികൾ

തിങ്കൾ: 11:1— 18

വിധിനിർണ്ണായകമായ ഒരു ഗതിവ്യത്യാസംതന്നെയായിരുന്നു സഭാചരിത്രത്തിലിത്. വ:പത്രോസിനുണ്ടായ സ്വർഗ്ഗീയ വെളിപാടിന്റെ ശക്തിമൂലം മാത്രമാണ് പുറജാതികളെ സഭയിലേക്ക് സ്വീകരിക്കുവാൻ ആദിമസഭ സന്നദ്ധയായത്.

നമ്മുടെ സഭയ്ക്കുമിന്ന് സഭയ്ക്കു വെളിയിലുള്ളവരുമായി സമ്പർക്കമില്ലെന്നതന്നെയല്ല, അവരെപ്പററി പ്രത്യേകമായ കരുതലോ താല്പര്യമോ ഇല്ലതാനും. സഭയിൽ പുതിയ ജീവനുണ്ടാകണമെങ്കിൽ ക്രിസ്തുവിന്റെ സുവിശേഷവുമായി സഭേതരന്മാരെ സമീപിക്കുവാനുള്ള മനോധൈര്യവും സ്നേഹവും നമുക്കുണ്ടാകണം. അപ്പോൾ മാത്രമേ പരിശുദ്ധാത്മാവ് അവരേയും നമ്മേയും ഒരുമിച്ചു ചേർത്ത് നമ്മുടെയിടയിൽത്തന്നെയുള്ള സ്പർദ്ധകളെയും കലഹങ്ങളെയും ഉന്മൂലനം ചെയ്യുകയുള്ളൂ. സുവിശേഷഘോഷണത്തിന്നല്ലെങ്കിൽ സഭയ്ക്കു സമാധാനമെന്തിന്?

ചൊവ്വാ: 11:1—26.

മുൻവിവരിച്ച സംഭവത്തിന്റെ ഫലമായുണ്ടായ പുതിയ സാഹചര്യങ്ങളെ അപ്പോഴും ആദിമ സഭ ഉപയോഗപ്പെടുത്തിയില്ല. ദൈവാത്മാവിന്റെ പ്രത്യക്ഷമായ അനുമതിയുണ്ടായിരുന്നിട്ടും, യഹൂദന്മാരുടെയിടയിൽ മാത്രമേ ആദ്യമവർ സുവിശേഷം പ്രസംഗിച്ചുള്ളൂ. എന്നാലവരുടെക്കൂട്ടത്തിൽത്തന്നെ ഗ്രേക്കരുടെയിടയിൽ വളർന്നവരായിന്നു കുപ്രോസുകാരും കുറേന്യക്കാരും. അതുകൊണ്ട് അവർക്കെങ്കിലും ഗ്രേക്കരോട് കർത്താവേശുമിശിഹായെപ്പററി സംസാരിപ്പാൻ സാധിച്ചു.

സഭാസേവകന്മാരായി നമ്മുടെയിടയിലുള്ളവരും അന്യമതസ്ഥരായും അന്യമസഭക്കാരായും സമ്പർക്കമില്ലാത്ത ഒരു വ്യത്യസ്ത ലോകത്തിൽ ജീവിക്കുന്നതുകൊണ്ടാണോ അവർക്ക് മനസ്സിലാകുന്ന ഭാഷയിൽ സുവിശേഷം അറിയിക്കുന്നതിന് നമുക്ക് സാധിക്കാതെ പോകുന്നത്? ഒരു പക്ഷേ ഈ സമ്പർക്കം പുലർത്തുതിനുള്ള മാർഗ്ഗം സുവിശേഷവുമായി അവരെ സമീപിക്കുന്നതു തന്നെയായിരിക്കുമോ?

ബുധൻ 11:22— 26

വി. ബർന്നബാസിന്റെയും വി. പൌലൂസിന്റെയും നേതൃത്വത്തിൽ യരുശലേം. സഭയുടെ ആഭിമുഖ്യത്തിൽ അന്ത്യോഖ്യായിൽ സ്ഥാപിക്കപ്പെട്ട സഭയാണ് യഥാർത്ഥത്തിൽ പുറജാതികളെ കൂടെ ഉൾക്കൊണ്ട് പൂർണ്ണത പ്രാപിച്ച ആദ്യ കാതോലിക സഭ.

വി. ശ്ലീഹാന്മാരും സഭയും ഒരുമിച്ചു ചേർന്നാണ് സുവിശേഷഘോഷണം നടത്തിയതെന്ന് 26—ാം വാക്യത്തിൽ കാണുന്നു. ആധുനിക കോളേജ് വിദ്യാർത്ഥികളെപ്പോലെ എല്ലാവർക്കും മറു പേരുകൊടുപ്പാൻ സാമർത്ഥ്യമുള്ളവരെന്ന് വിഖ്യാതരായിരുന്നു അന്ത്യോഖ്യാക്കാർ. "ക്രിസ്ത്യാനോസ്" എന്ന വാക്കിന് "തൻകാര്യം നോക്കാൻ കൊള്ളാത്തവർ, ദയാലുക്കൾ" എന്നു കൂടെ അർത്ഥമുണ്ടായിരുന്നു. എന്നാൽ തങ്ങളുടെ നാഥന്റെ നാമത്തോടനുബന്ധിതമായ ഈ മറു പേരിനെ ക്രിസ്ത്യാനികൾ സന്തോഷപൂർവം സ്വീകരിക്കുകയാണുണ്ടായത്. ഈ കളിയാക്കിയുള്ള പേരിനുപോലും അർഹതയില്ലാത്തവരായിരിക്കയല്ലേ നാമിന്ന്?

വ്യാഴം: 11: 27—30

സഭയുടെ ജീവന്റെ പ്രധാന ചിഹ്നങ്ങളിലൊന്നാണ് പരസ്പരം സഹായിക്കുവാനുള്ള ഉദ്യുക്തത. ഫലപുഷ്ടിയില്ലാത്ത യഹൂദ്യയിൽ ലോകക്ഷാമത്തിന്റെ ദാരുണ ഫലങ്ങൾ അനന്യസാധാരണമാംവിധം അനുഭവവേദ്യമായി. നാഗരികതയുടെയും വാണിജ്യ സമൃദ്ധിയുടെയും കേന്ദ്രമായിരുന്ന അന്ത്യോഖ്യായിലെ സഭ ആ സമയത്ത് ജ്യേഷ്ഠസഹോദരീസഭയായ ഊർശ്ലേം സഭയെ കയ്യയച്ചു സഹായിച്ചതുപോലെ നമ്മുടെ സഹായം ആവശ്യമുള്ളവരെ അന്വേഷിച്ചു കണ്ടുപിടിച്ചു സഹായിക്കുവാൻ നമുക്കും ചുമതലയുണ്ട്. ക്രിസ്തുവിന്റെ തിരുശരീരം ഒരു കുടുംബംപോലെയാണല്ലോ.

അന്ത്യോഖ്യായിലെ പുറജാതിയുടെ ഈ സ്നേഹോപഹാരമാണ് അന്ത്യോഖ്യായും യരുശലേമും തമ്മിലുള്ള സംസ്കാര വൈവിധ്യത്തെ അതിലംഘിച്ചും അവരെ അന്യോന്യം ക്രിസ്തുവിൽ യോജിപ്പിച്ചത്.

വെള്ളി: 12: 1—5

ഹേറോദ് റോമനുമല്ല യഹൂദനുമല്ല. അതുകൊണ്ട് താൻ ഭരിക്കുന്നവരായ യഹൂദരേയും തന്നെ ഭരിക്കുന്നവരായ റോമരേയും പ്രസാദിപ്പിച്ചിട്ടു വേണം ഈ ഏദോമ്യന് ജീവിക്കുവാൻ. അതിന് വേണ്ടി ആരെയും കൊല്ലുവാൻ മടിയില്ലാത്ത ഈ ഹെറോദ് ക്രിസ്തുവിന്റെ ജനനകാലത്ത് രണ്ടു വയസ്സിൽ താഴെയുള്ള കുഞ്ഞുങ്ങളെപ്പോലും നിർദ്ദയം നിഹനിച്ച ഹേറോദിന്റെ പുത്രനാണെന്ന് നാം ഓർക്കണം.

എല്ലാ കഠോര പാപങ്ങളുടെയും ഉത്ഭവസ്ഥാനവും പ്രേരകശക്തിയും സ്വന്തം നിലയേയും സ്ഥാനത്തേയും സംരക്ഷിക്കുന്നതിനുള്ള തൃഷ്ണയാണെങ്കിൽ, നമ്മുടെ പാപവും ഹെറോദിന്റെ പാപവും തമ്മിലുള്ള വ്യത്യാസം മാത്രയിൽ മാത്രമുള്ള ഒന്നല്ലേ?

ശനി: 12: 1—10

തൽക്കാലം യഹൂദരെ പ്രസാദിപ്പിക്കുവാൻ വി: യാക്കോബിനെ ഉപയോഗിച്ച ശേഷം കുറെക്കഴിഞ്ഞ് ഉപയോഗിക്കുവാൻ വേണ്ടി മാററി വച്ചിരിക്കയായിരുന്നു വി: പത്രോസിനെ. എന്നാൽ സഭ പ്രാർത്ഥനയ്ക്കായി തങ്ങളെത്തന്നെ ഒരുക്കിയതു മൂലം ഹെറോദിന്റെ പദ്ധതി ഫലപ്രാപ്തിയിലെത്തിയില്ലെന്ന് മാത്രമല്ല, ആ പദ്ധതി തന്നെ സഭയുടെ വളർച്ചക്കും ദൈവത്തിന്റെ മഹത്വത്തിനുമായി ഉപയോഗിക്കപ്പെടുകയും ചെയ്തു.

നമ്മുടെ സഭയിന്നഭിമുഖീകരിക്കുന്നത് പുറമേ നിന്നുള്ള ഹെറോദുമാരെയല്ല, ആന്തരീകങ്ങളായ മാരക ശക്തികളെയും കലഹപ്പിശാചുക്കളേയുമാണ്. എന്നാൽ ഈ അവസരത്തിൽ നാമും ഐക്യതയോടും ജാഗരൂകതയോടും കൂടെ പ്രാർത്ഥനാനിരതരാകുമെങ്കിൽ, നമ്മെ ബന്ധിച്ചിരിക്കുന്ന കാരാഗ്രഹകവാടങ്ങളും താനേ തുറക്കുകയില്ലേ?


## ചർച്ച്‌വീക്കിലി വരിസംഖ്യ

(എപ്പോഴുംമുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്ക് | 6—0—0 |
| ആറുമാസത്തേക്ക് | 3—0—0 |
| ഒററപ്രതി | 0—2—0 |

(5—ാംപേജിൽനിന്നും തുടർച്ച)

സ്വതേതന്നെ അദ്ദേഹത്തിനുണ്ടായിരുന്ന അനാരോഗ്യവും, കോളജിലും യൂണിവേഴ്സിററിയിലുമുണ്ടായിരുന്ന ബഹുലമായ ചുമതലകളുമായിരുന്നു ഈ അനാസ്ഥയ്ക്കുള്ള പ്രധാന ഹേതുക്കൾ. എങ്കിലും പല പണ്ഡിതസദസ്സുകളിലും ദേവാലയങ്ങളിലും ഡോക്ടർ ഹോഗ് ചെയ്തിട്ടുള്ള പ്രഭാഷണങ്ങൾ എല്ലാംകൂടി ഒരുമിച്ചു പ്രസിദ്ധപ്പെടുത്തുന്നപക്ഷം അതൊരമൂല്യഗ്രന്ഥമായിഗണിക്കപ്പെടും. മതത്തിൽ അത്ഭുതങ്ങൾക്ക് അഥവാ അതിമാനുഷികാംശത്തിനുള്ള സ്ഥാനത്തെപ്പററി കഥാപുരുഷൻ ധാരാളം ചിന്തിക്കയും പ്രസംഗിക്കയും ചെയ്തിട്ടുണ്ട്. എഡിൻബറോ, ഗ്ലാസ്ഗോ എന്നീ രണ്ടു പുരാതനസർവകലാശാലകളിൽ അദ്ദേഹം ചെയ്ത പ്രഭാഷണങ്ങൾ ഈ വിഷയത്തെപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന അപാരമായ ജ്ഞാനം സ്പഷ്ടമാക്കുന്നവയത്രെ. മദ്രാസ് സർവകലാശാലാ കോൺവൊക്കേഷനിലും ഒരു വർഷം പ്രസംഗിക്കുന്നതിനുള്ള ബഹുമതി ഹോഗിനു ലഭിച്ചു. പ്രസ്തുതപ്രസംഗവും ഇന്ത്യൻ ഫിലസോഫിക്കൽ കോൺഫറൻസിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗവും സവിശേഷം ശ്രദ്ധേയവും ആശയബഹുലവുമായിരുന്നു. 1938—ൽ താമ്പരത്തുവച്ചു നടന്ന ഇൻറർനാഷനൽ മിഷനറി കോൺഫറൻസിൽ ജഗൽപ്രസിദ്ധന്മാരായ പല ക്രൈസ്തവ നേതാക്കന്മാരുടെയും പ്രഭാഷണങ്ങൾ ഉണ്ടായിരുന്നു. ക്രിസ്തുമസ്സിൻെറ തലേ രാത്രിയിൽ ചേർന്ന യോഗത്തിൽ "വചനം ജഡമായി" എന്ന വാക്യത്തെ ആസ്പദമാക്കി റെവ. ഹോഗ് ചെയ്ത പ്രസംഗമായിരുന്നു അവിടെ കേട്ട സകല പ്രസംഗങ്ങളിലും മികച്ചുനിന്നതു് എന്നായിരുന്നു പൊതുവേയുള്ള അഭിപ്രായം. ഡോക്ടർ ഹോഗിൻെറ ചരമം പ്രമാണിച്ചു് ഇന്ത്യയുടെ വൈസ്പ്രസിഡണ്ടും സുപ്രസിദ്ധ തത്വശാസ്ത്രവിദഗ്ദ്ധനുമായ ഡോക്ടർ എസ്. രാധാകൃഷ്ണൻ എഴുതിയയച്ച ഒരു സന്ദേശത്തിൽ ഔദ്യോഗികകൃത്യങ്ങളുടെ ബാഹുല്യം നിമിത്തം കൂടുതൽ ഗ്രന്ഥങ്ങൾ രചിക്കുന്നതിനു് അദ്ദേഹത്തിനു സാധിക്കാഞ്ഞതിലുള്ള മനസ്താപം പ്രകടിപ്പിച്ചിരുന്നു.

1938—ൽ ഡോക്ടർ ഹോഗ് പ്രിൻസിപ്പാലുദ്യോഗത്തിൽനിന്നും വിരമിച്ചു സ്കോട്ട്ലണ്ടിൽ പോയിതാമസിച്ചു അക്കാലഘട്ടത്തിൽ അദ്ദേഹം എഴുതിയ മൂന്നാമത്തെ കൃതി "ഹിന്ദുക്കളോടുള്ള ക്രിസ്തുവിൻെറ ദൂതു്" തൻെറ ദീർഘകാലത്തെ പഠിത്തം, പരിജ്ഞാനം, അനുഭവം ഇവയെ ആസ്പദമാക്കി എഴുതിയിട്ടുള്ളതത്രെ. ക്രിസ്തുമാർഗ്ഗത്തിൻെറ സവിശേഷമായ വിലയും നിലയും, സഭയുടെ പ്രാധാന്യം ഇവയെല്ലാം ഈ കൃതിയിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഡോക്ടർ ഹോഗിൻെറ ആശയങ്ങളും പ്രഭാഷണങ്ങളും ഗ്രഹിക്കുന്നതിനു സാധാരണക്കാർക്കു പ്രയാസമായിരുന്നു. നല്ലഭാഷാസ്വാധീനമുള്ള ആളായിരുന്നെങ്കിലും തൻെറ ആശയങ്ങൾ ലളിതമായ രീതിയിൽ പ്രകടിപ്പിക്കുന്നതിനു ഡോക്ടർ ഹോഗിനു പ്രയാസമായിരുന്നു. അദ്ദേഹത്തിൻെറ ചിന്താഗതി അത്യന്തം അഗാധവും ആശയങ്ങൾ ഗഹനവുമായിരുന്നു. കോളജു ചാപ്പലിൽ ഹോഗ് ചെയ്ത പ്രസംഗം കേട്ട ശേഷം ഇറങ്ങി വരുന്ന പല വിദ്യാർത്ഥികളും പ്രസംഗകൻ പറഞ്ഞതു യാതൊന്നും തങ്ങൾക്കു മനസ്സിലായില്ല എന്നു പറയുന്നതു ഞാൻ പലപ്പോഴും കേട്ടിട്ടുണ്ടു്. എങ്കിലും ശ്രദ്ധയോടെ വായിച്ചു പഠിക്കുന്നവർക്കു ഈ ചിന്തകൻെറ ആശയങ്ങൾ ആസ്വാദനീയമായി തോന്നാതിരിക്കയില്ല. ഓണേഴ്സ് കോഴ്സിൽ പഠിക്കുന്ന വിദ്യാർത്ഥികളായിരുന്നു ഹോഗിൻെറ പ്രബോധനവും പഠിപ്പിക്കലുംകൊണ്ടു യഥാർത്ഥമായി പ്രയോജനം സിദ്ധിച്ചവർ.

തൻെറ വിദ്യാർത്ഥികളോടു ആളാംപ്രതി ഇടപെടുന്നതിനും അവർക്കു വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുന്നതിനും ഡാക്ടർ ഹോഗിനും അദ്ദേഹത്തിൻെറ പത്നിക്കുമുണ്ടായിരുന്ന താല്പര്യം നിസ്സീമവും നിഷ്കളങ്കവുമായിരുന്നു. രോഗത്തിൽ കിടക്കുന്ന വിദ്യാർത്ഥികളെ സന്ദർശിക്കുക, അവർക്കു വേണ്ടുന്ന ഉതവികൾ ചെയ്തുകൊടുക്കുക, വേണ്ടി വന്നാൽ കൂടെ താമസിപ്പിക്കുക, ഈവക സേവനങ്ങൾ യാതൊരു മടിയുംകൂടാതെ ഹോഗു ദമ്പതികൾ ചെയ്തു വന്നു. പരേതനായ പ്രൊഫസ്സർ കെ. സി. ചാക്കോ മദ്രാസിൽ രോഗിയായി താമസിച്ചിരുന്നപ്പോൾ ഇവർ അദ്ദേഹത്തിനുവേണ്ടി ചെയ്ത ശുശ്രൂഷകൾ അക്കാലത്തു ഏവരുടേയും അഭിനന്ദനത്തിനു പാത്രീഭവിച്ചു. ശനിയാഴ്ച തോറും നാലുമണിക്കു ശേഷം വിദ്യാർത്ഥികളെ സ്വവസതിയിൽ ക്ഷണിച്ചു വരുത്തി അവരെ സൽക്കരിക്കുന്നതും ഇവരുടെ ഒരു പതിവായിരുന്നു. എന്നാൽ ചില വിദ്യാർത്ഥികൾ ആ നല്ല മനുഷ്യരുടെ കാരുണ്യത്തെ ചൂഷണം ചെയ്യാതിരുന്നിട്ടില്ല. മക്കളില്ലാത്തവർ, വിശിഷ്യ വിവാഹിതരായ സന്താനരഹിതർ പ്രായേണ കുട്ടികളോടു വലിയ വാത്സല്യം കാണിക്കാറില്ലെന്നാണു പൊതുവെയുള്ള അഭിപ്രായം. എന്നാൽ ഹോഗു ദമ്പതികളുടെ പ്രകൃതി നേരേ മറിച്ചായിരുന്നു.

ഡാക്ടർ ഹോഗിന്റെ സ്വഭാവഗുണങ്ങളെപ്പററി ചിന്തിക്കുമ്പോൾ അദ്ദേഹത്തിന്റെ കൃത്യനിഷ്ഠ, സ്വാത്ഥരാഹിത്യം, വിനയം, സൌമ്യത മുതലായവയാണ് മനസ്സിൽ പൊന്തിനിൽക്കുന്നതു്. താൻ ഒരു അഗാധചിന്തകനാണെന്നോ ജ്ഞാനിയാണെന്നോ ആ മഹാത്മാവു നടിച്ചിരുന്നില്ല. ഏതെങ്കിലും ചുമതല ഏല്പിച്ചാൽ അതു വിശ്വസ്തതയോടുകൂടി നിർവഹിക്കുന്നതിനു ഹോഗിനുള്ള നിർബന്ധത്തെപ്പററി മദ്രാസ് യൂണിവേഴ്സിററി വൈസ്സു ചാൻസലർ ഡാക്ടർ സർ എ-ലക്ഷ്മണസ്വാമി മുതലിയാർ ഒരു ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. കൃത്യനിഷ്ഠയുടെ കൂടുതൽകൊണ്ടു അദ്ദേഹം തന്റെ ആരോഗ്യത്തെ തന്നെ അവഗണിക്കുന്നുണ്ടെന്നു മിസ്സിസ്സ് ഹോഗു സാധാരണയായി പരാതിപ്പെടാറുണ്ടായിരുന്നു. ഡാക്ടർ ഹോഗ് ക്രിസ്ത്യൻ കോളജിൽ ഉദ്യോഗത്തിൽ പ്രവേശിച്ച കാലത്തായിരുന്നു മദ്രാസിലെ പ്രസിദ്ധപ്പെട്ട ആർബത്നോട്ടുബാങ്കു പൊളിഞ്ഞതു്. ആ ബാങ്കിന്റെ മാനേജിംഗ് ഡയറക്ടരായ സർ. ജെ. ആർബത്നോട്ടിനെ മദ്രാസ്സു ഹൈക്കോടതിയിൽ വിസ്തരിച്ചപ്പോൾ ജൂറിമാരിൽ ഒരാൾ പ്രൊഫസർ ഹോഗായിരുന്നു. ഇതു പ്രമാണിച്ച് ബാങ്കിംഗ് സംബന്ധമായ പല പുസ്തകങ്ങൾ അദ്ദേഹം അന്നു പ്രത്യേകം വായിച്ചു പഠിക്കുന്നതിനു ശ്രദ്ധിച്ചു. ജൂറിയിലെ ജോലി തൃപ്തികരമായും മനസ്സാക്ഷിക്കനുസരിച്ചും നിർവഹിക്കുന്നതിനു ഇതു അവശ്യം വേണ്ടതാണെന്നുള്ള ബോധം അദ്ദേഹത്തിനുണ്ടായിരുന്നതിനാലാണ് അങ്ങിനെ ചെയ്തതു്. പ്രിൻസിപ്പാൾ എന്ന നിലയിൽ വിദ്യാർത്ഥികളുടെ പ്രമോഷൻ, സിലക്ഷൻ മുതലായവ ചെയ്യുമ്പോൾ ഏററവും നീതിപൂർവം പ്രവത്തിക്കുന്നതിനു ഡാ. ഹോഗു ശ്രദ്ധിക്കനിമിത്തം ചിലപ്പോൾ കാലതാമസം തന്നെ നേരിട്ടിട്ടുണ്ട്.

1903-ൽ പ്രൊഫസറായി ഉദ്യോഗത്തിൽ പ്രവേശിച്ച ഡാ. ഹോഗ് 1928—ൽ പ്രിൻസിപ്പാലായി നിയമിക്കപ്പെട്ടു. തന്റെ മുൻഗാമികളായ മില്ലർ, സ്കിന്നർ, മക്ഫെയിൽ, വെസ്റ്റൻ എന്ന മഹാന്മാർ സൃഷ്ടിച്ച പാരമ്പര്യം വിശ്വസ്തതയോടും പ്രാപ്തിയോടും പുലർത്തിക്കൊണ്ടുപോരുന്നതിനു് അദ്ദേഹത്തിനുസാധിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. കോളജ് താമ്പരത്തോട്ടു മാററുന്നതു പ്രമാണിച്ചും അതിന്റെ നാനാമുഖമായ വികസനത്തിനു ഹോഗു ചെയ്ത പ്രയത്നങ്ങൾ സ്മരണീയമത്രെ. സഭാസംബന്ധമായ നിലയിൽ ഒരു ഉറച്ച പ്രെസ്ബിററീറിയനായിരുന്നതിനാൽ ആരാധനയിൽ ബാഹ്യാചാരങ്ങൾക്കും ചടങ്ങുകൾക്കും (rites and rituals) അദ്ദേഹം ഒട്ടും വില കല്പിച്ചിരുന്നില്ല. രാഷ്ട്രീയകാര്യങ്ങളിൽ ഒരു ഉല്പതിഷ്ണുവായ ഈ മിഷനറി ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനായുള്ള പോരാട്ടത്തിൽ അനുഭാവം കൈക്കൊണ്ടിരുന്നു. നിയമലംഘനകാലത്തു ബ്രിട്ടീഷ്ഗവണ്മെൻറിന്റെ മർദ്ദനനടപടികളെ അദ്ദേഹം കുററപ്പെടുത്തിയിട്ടുണ്ട്.

1937—ൽ ക്രിസ്ത്യൻ കോളജിന്റെ സെൻറിനറി ആഘോഷിച്ചതും അധികം താമസിയാതെ കോളജ് താമ്പരത്തോട്ടു മാററിയതും ഹോഗിന്റെ ഭരണകാലത്തായിരുന്നു. താമ്പരത്തു ഒരു വർഷം പ്രിൻസിപ്പാലായിരുന്ന ശേഷം 1938—ൽ ഡാ. ഹോഗ് ഉദ്യോഗത്തിൽ നിന്നു വിരമിച്ചു സ്വദേശമായ സ്കോട്ട്ലണ്ടിലേക്കു മടങ്ങിപ്പോയി. അവിടെ ഒരു ഇടവക പട്ടക്കാരന്റെ ജോലിയിൽ കുറെക്കാലം ഏർപ്പെട്ടിരുന്നു. ക്രമേണ തളർവാദം പിടിപ്പെട്ടു് അവശതയിലായിത്തീരുകയും തൻനിമിത്തമുള്ള ക്ലേശം അനുഭവിക്കയും ചെയ്യേണ്ടിവന്നു. അക്കാലഘട്ടത്തിൽ പോലും തന്റെ പൂർവ്വവിദ്യാർത്ഥികളോടും സുഹൃത്തുക്കളോടുമുള്ള സമ്പർക്കം പാലിക്കാതിരുന്നില്ല. 1954 ഡിസംബർ മാസത്തിൽ അദ്ദേഹം ദിവംഗതനായി. ഡാ. ഹോഗിനേപ്പോലെയുള്ള മഹാന്മാർ മരിച്ചാലും അവരുടെ സ്മരണ എക്കാലത്തും നിലനിൽക്കുമെന്നുള്ളതിനു സന്ദേഹമില്ല.

ചരിത്രപംക്തി

# മലങ്കരസഭയുടെ ഇന്നത്തെ സ്ഥിതി

(പി. എം. പത്രോസ്, മുളന്തുരുത്തി)

മലങ്കരസഭ സർവസ്വാതന്ത്ര്യയാണെന്നും അതിന്റെ സ്ഥാപകൻ പരിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായല്ലാതെ മററു ശ്ലീഹന്മാർ ആരുമല്ലെന്നും ഇന്നേവരെ മലങ്കരസുറിയാനിസഭാംഗങ്ങൾ പരമാർത്ഥമായി വിശ്വസിക്കുകയും ആയതു 1955 വർഷത്തോളം പുലത്തുകയും ചെയ്തുവരുന്നു. എന്നാൽ ഇക്കഴിഞ്ഞ അരശതാബ്ദത്തോളം കാലം ഈ സമുദായത്തിൽ നിലനിന്നുപോരുന്ന സമുദായവഴക്കു ഇതു:പര്യന്തം അവസാനിച്ചിട്ടില്ല. ക്രിസ്താബ്ദാദ്യശതകങ്ങളിലും അതിനു ശേഷവും സഭാകാര്യസംബന്ധമായ കാര്യങ്ങളിൽ സഭയിൽ വഴക്കും അഭിപ്രായവ്യത്യാസവും കക്ഷിപിരിവുകളും ഉണ്ടായതായി സഭാചരിത്രങ്ങൾ സാക്ഷിക്കുന്നു. ആ വഴക്കുകളെല്ലാം കാലവിളംബമെന്യേ ഇരുകക്ഷികളും യോജിച്ചോ ഏതെങ്കിലും കക്ഷി പിരിഞ്ഞോ അവസാനിച്ചിട്ടുള്ളതായും നമുക്കറിവുണ്ടു്. എന്നാൽ ഇപ്പോഴത്തെ കക്ഷിവഴക്കു വിശ്വാസംസംബന്ധമായതല്ല. ഇരുഭാഗത്തേയും വിശ്വാസരീതിയിൽയാതൊരു മാററവുമില്ല. ആരാധനാക്രമങ്ങളെ സംബന്ധിച്ചു പറവാനുള്ളതും ഇതുതന്നെ. പിന്നെ!ഈ കാര്യം അവസാനിക്കാത്തതെന്തുകൊണ്ടാണ്. ഇസ്രായേൽക്കാരുടെ കഠിനപാപം നിമിത്തം അവർ നാല്പതു മുഴസംവത്സരക്കാലമേ!വനത്തിലും മരുഭൂമിയിലുമായി കഴിച്ചു

No. 49 Dated 20-8-1946 M. Reg. 5286



കൂട്ടിയുള്ളു. സമുദായത്തിലെ പ്രമുഖ വ്യക്തികളിൽ ചിലർ തമ്മിലുണ്ടായിരുന്ന നിസ്സാരമായ ചില സൌന്ദര്യ്യതിരക്കിന്റെ ഫലമായിട്ടുളവായ ഈ കക്ഷിവഴക്കവസാനിപ്പിക്കാൻ വട്ടമേശ സമ്മേളനങ്ങൾ എവിടെയെല്ലാം കൂടി. ഇരുഭാഗത്തേയും പ്രബലന്മാരായ എത്രയോ സമുദായാഭിമാനികൾ ഏതെല്ലാം തരത്തിലുള്ള കൂടിയാലോചനകൾ നടത്തി. എത്രയോസമയംഇതിലേക്കു ചിലവാക്കി.

എത്രമാത്രം പണം ചെലവു ചെയ്തു. സമുദായാഭിവൃദ്ധിക്കായി വിനിയോഗിക്കേണ്ടിയിരുന്ന എത്ര മാത്രം പണം വക്കീലന്മാക്കും കോടതികളിലുമായി ചെലവു ചെയ്തു. വ്യവഹാരകുതുകരും കക്ഷിവഴക്കിന്റെ ഉത്ഭവത്തിന്നും കാരണഭൂതരും ഉൽസാഹികളുമായിരുന്ന എത്രയൊ മഹാനുഭാവന്മാർ ശരീരപഞ്ജര വിമുക്തരായി. നമ്മുടെ ആദിമാതാപിതാക്കളെ വഴി പിഴപ്പിച്ച ആ മഹാ സർപ്പം നമ്മുടെ സമുദായത്തിൽ നിരവധി സഹായികളെ കണ്ടുപിടിക്കുന്നതും അവർ അതിനു വശംവദരായിത്തീരുന്നതുമാണു മഹാ കഷ്ടവും സങ്കടകരവുമായ പ്രധാന സംഗതി. ക്രിസ്തുവിന്നും ക്രിസ്ത്യാനിക്കും എതിരായി പിശാചിന്റെ മുന്നണിയിൽ നിൽക്കുന്ന അനേകായിരങ്ങൾ ഉണ്ടെന്നാണു ഇവയിൽ നിന്നെല്ലാം നാം അനുമാനിക്കേണ്ടതു്. പീസുലീഗുകാർ അഹമഹമികയാ സത്യഗ്രഹത്തോടെ ഉററു ശ്രമിച്ചതും മിക്കവാറും ഫലപ്രാപ്തിയിൽ എത്തിപ്പോയെന്നു മലങ്കരസമുദായം ആകമാനം വിശ്വസിച്ചു ജയഭേരിയടിച്ചതുമായ ഉപവാസ യജ്ഞം, സഭാസമാധാനം തുടങ്ങിയ മല എലിയെ പ്രസവിച്ചതുപോലെ പര്യവസാനിക്കാൻ കാരണം എന്താണു്. മലങ്കരസഭാ ഭാസുരനെന്നു വിശ്വവിഖ്യാതനായ മല്ലപ്പള്ളി തിരുമേനിയും മലങ്കരസഭയുടെ അഭ്യുന്നതിയേയും സംയോജനത്തേയും മാത്രം ജീവിതലക്ഷ്യമാക്കി മലങ്കര മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിൽ ഇന്നു വാണരുളുന്ന പ: കാതോലിക്കാ ബാവാ തിരുമേനി ഈ വാർദ്ധക്യകാലത്തു അസഹ്യമായ കായ മന:ക്ലേശങ്ങൾ സഹിച്ചു പ: പാത്രിർക്കീസുബാവാ തിരുമേനിയെ സന്ദർശിച്ചു അനേക യത്നങ്ങൾ ചെയ്തെങ്കിലും ആയവയൊന്നും ഫലപ്രാപ്തിയിൽ എത്താതിരുന്നതും മലയാളത്തെ പാത്രിയർക്കീസു പക്ഷക്കാരായ അഭിവന്ദ്യ തിരുമേനികൾ ഐകകണ്ഠ്യേന സമ്മതിച്ചു സമർപ്പിച്ചതുമായ സമാധാനവ്യവസ്ഥകൾ പ: പാത്രിയർക്കീസു ബാവാ തിരുമേനി അസ്വീകാര്യമെന്നു പരിഗണിച്ചു തിരസ്കരിച്ചു കളഞ്ഞതും എന്തുകൊണ്ടു്? മലങ്കരസഭയിൽ 99 ശതമാനം അംഗങ്ങളും അഭിവാഞ്ഛിക്കുന്ന ആ സമാധാന കവാടം ഇനിയും തുറക്കാതിരിക്കുന്നതിന്റെ ആന്തരോദ്ദേശമെന്താണ്? ഈവക സംഗതികൾ ഓരോന്നിനേപ്പററിയും നമ്മിൽ ഓരോ വ്യക്തിയും ദൈവഭയത്തോടും വിശ്വാസത്തോടുംകൂടി പരിചിന്തിക്കേണ്ടതാണ്.

ഒരു മഹാ പരിശുദ്ധൻവിലപിക്കുന്നതുപോലെ

മനസ്സിൽ ഗുണമില്ലാത്തവനെ!
നിന്നോടാരു ഗുണംചെയ്യും.
ദൈവം നിന്നെ അകററുമ്പോൾ
അയ്യോ ആരു സഹായിക്കും.
മേൽനിന്നാകാശം തള്ളും
ഭൂമിനിന്നെ അതു വിഴുങ്ങും.
സാമർത്ഥ്യനെപ്പോൽ നീ—
നിലവിളിക്കും
അയ്യോ കേൾപ്പാനാരുള്ളു.
നാഴിക നാഴിക നീതേറും
നാഴികയൊക്കയിൽ നീ പിഴക്കും.
നിന്റെ നമസ്കാരവും നോമ്പും—
അയ്യോ
എങ്ങിനെ കൈക്കൊള്ളും—

ആണു നമ്മുടെ മലങ്കര സമുദായത്തിന്റെ തൽക്കാലസ്ഥിതി. ഇതിൽനിന്നു മോചനം ലഭിക്കണമെങ്കിൽ വേറൊരു പരിശുദ്ധപിതാവു പ്രാർത്ഥിക്കുന്നതുപോലെ നുറുങ്ങിയ ഹൃദയത്തോടുകൂടി നാം "നല്ല ഉടയവനെ സങ്കടം കേൾക്കണമേ ആത്മങ്ങൾ കരയുന്നു കടങ്ങൾ പൊറുക്കേണമേ"

എന്നു ഇററിററു വീഴുന്ന കണ്ണീരോടുകൂടി സകലരും പ്രാർത്ഥിക്കണം. അപ്പോൾ സമാധാന കവാടം താനെ തുറന്നു കിട്ടും. കരുണാവാരിധിയായ ദൈവം നമ്മുടെ സകലവിധ കുററങ്ങളും നമ്മുടെ പൂർവികർ അറിഞ്ഞും അറിയാതെയും ചെയ്തുപോയതും നാം അനുഭവിക്കേണ്ടി വന്നിരിക്കുന്നതുമായ ഈ സങ്കടാവസ്ഥയ്ക്കു തീർച്ചയായും പരിഹാരം ഉണ്ടാക്കിത്തരാതിരിക്കയില്ലെന്നു നാം പരിപൂർണ്ണമായി വിശ്വസിക്കണം. ശുഭം.



Printed and Published by N. M. Abraham B. A, at the Malayala Manorama Press, Kottayam.